# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണിവരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** *A)* qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** *A)* അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസ്ൽ നിന്നും ഒടിപി നമ്പർപറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

## ഡോക്ടറുടെ അപ്പോയ്ന്റ്മെന്റിനായി വിളിക്കുക

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു

മലയാള മനോരമ



# ഉള്ളടക്കം

Cover: Pehu Senngupta

Vol. 6 | Issue 68 | November 2020















Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE
ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

# EDITORIAL

## പിൻവിളിയുടെ നല്ല സാദ്ധ്യത

**എം.**എൽ.എ.യായി 40 വർഷം തികച്ചു, അമ്പതുവർഷം തികച്ചു എം.പി.യായി അരനൂറ്റാണ്ടു പിന്നിട്ടു തുടങ്ങി നിരവധി പൊൻതൂവലുകൾ ചാർത്തപ്പെട്ട പലരുടേയും സ്ഥാനാരോഹണ വാർഷിക ചടങ്ങുകൾ നാം കണ്ടു. ആശംസകളും പുകഴ്ത്തലുകളുമായി നീണ്ട പ്രസംഗങ്ങളും അനുമോദന യോഗങ്ങളും നാടുകളിലങ്ങോളമിങ്ങോളം നടക്കുന്നു. ലേഖനങ്ങളും ചിത്രങ്ങളും ചരിത്രങ്ങളുമടങ്ങിയ സ്തുതിപാഠങ്ങളോടെ പേജുകളും ഡബിൾസ്പ്രെഡുകളുമായി പത്രങ്ങൾ മത്സരിക്കുന്നു. ഒറ്റ നോട്ടത്തിൽ ഗംഭീരം! ഒരു മനുഷ്യജീവിതത്തിൽ ക്ഷിപ്രസാധ്യമല്ലാത്ത നേട്ടങ്ങൾ തന്നെ. അഭിനന്ദിക്കാതിരിക്കാനാവില്ല.

എന്നാൽ ഇതിനൊരു മറുവശമുണ്ട്. ഇതേ പത്രങ്ങൾ തന്നെ പിന്നീട് യുവാക്കൾക്ക് അവസരം കിട്ടാതെ പോകുന്നതിനെപ്പറ്റി വിലപിച്ചുകൊണ്ട് ലേഖനങ്ങളും എഡിറ്റോറിയലുകളുമെഴുതുന്നു. ആദ്യഭാഗത്ത് സന്തോഷകണ്ണീർ പൊഴിച്ച പൊതുജനം രണ്ടാം ഭാഗത്ത് മുതലക്കണ്ണീർ പൊഴിക്കുന്നു. ഇതിൽ രാഷ്ട്രീയകക്ഷിഭേദമോ നിയമപ്രകാരം പ്രായപരിധിയോ ഇല്ല. ജനപ്രതിനിധിസഭകളിൽ 50 വർഷം തികയ്ക്കണമെങ്കിൽ 10 തവണയെങ്കിലും മത്സരിച്ചു ജയിക്കണം. ഇതിൽ കൂടുതൽ തവണ മത്സരിക്കേണ്ട സാഹചര്യവും വന്നേക്കാം.

രണ്ടോ മൂന്നോ അവസരങ്ങൾക്കു ശേഷം അടുത്ത നിരയ്ക്കുവേണ്ടി മാറിക്കൊടുത്താൽ ഈ 'നേട്ടം' സാദ്ധ്യമാകുകയില്ല തന്നെ. അധികാരഭ്രമം തലയ്ക്കു പിടിച്ചാൽ സ്വയം ഒഴിയുക അചിന്തനീയം. ജനപിന്തുണയും ഭരണപരിചയസമ്പത്തുമാണ് അവിടെ ഉയർത്തി കാട്ടപ്പെടുക. അപ്പോൾ അടുത്ത ഒരു നിരയ്ക്ക് ഈ 'സമ്പത്തു'കൾ എങ്ങനെയാണു കിട്ടുക?

തദ്ദേശ സ്വയംഭരണ തെരഞ്ഞെടുപ്പ് ഉടൻ നടക്കാൻ പോകുന്നു. നിയമസഭയിലേക്കുള്ള തെരഞ്ഞെടുപ്പിനും ഇനി അധികനാളുകൾ ബാക്കിയില്ല. ഈ വരുന്ന അവസരങ്ങളെങ്കിലും ധാരാളം 'പരിചയ'വും 'സമ്പത്തും' നേടിയവരുടെ പിന്തുണയോടെ യുവതയ്ക്ക് അവസരം ലഭിക്കുമെന്ന് സാമാന്യജനം പ്രതീക്ഷിക്കുന്നു.

ജനങ്ങളുടെയും നാടിന്റേയും ആവശ്യങ്ങളറിഞ്ഞ് ചിന്തിക്കുകയും പ്രവർത്തിക്കുകയും ചെയ്യുമെന്ന പ്രതീക്ഷയിലാണ് ഓരോ തവണയും തങ്ങളുടെ പ്രതിനിധികളെ ജനങ്ങൾ തെരഞ്ഞെടുക്കുന്നത്. പിന്നീട് അഞ്ചുവർഷം നിസ്സഹായരായി നോക്കി നിൽക്കുക എന്ന വിധി കുറച്ചൊന്നുമല്ല അവരെ വേട്ടയാടുന്നത്. തങ്ങൾ തെരഞ്ഞെടുത്തു വിട്ടവരെ തൃപ്തികരമായ പ്രവർത്തനമില്ലന്നു കണ്ടാൽ തിരിച്ചു വിളിക്കാനുള്ള അവസരവും ജനങ്ങൾക്കു ലഭിക്കണം. അത്തരമൊരു സാദ്ധ്യതയുണ്ടെങ്കിൽ ശരിയായ തീരുമാനങ്ങളെടുക്കാൻ അവർ ശ്രമിക്കുകയെങ്കിലും ചെയ്യും.

**ചീഫ് എഡിറ്റർ**



Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 0481 2561791
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts 09846057461
/effective.adcom.14 /effective-adcom
www.effectiveadcom.com




# 'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം

ഭാഗം–4

ഒരു ബ്രാൻഡിനെപ്പറ്റിയുള്ള ചിന്തയിൽ ജനമനസ്സുകളിൽ ആദ്യം ഉണരുക അതിന്റെ 'ലോഗോ'യെപ്പറ്റിയുള്ള ഓർമ്മയായിരിക്കും. ലളിതവും സുന്ദരവുമായ ഒരു ലോഗോ ആ ബ്രാൻഡിന് അംഗീകാരവും ഇഷ്ടവും നേടിയെടുക്കുവാൻ സഹായിക്കുന്നു.

---

## ലോഗോ – ബ്രാൻഡിന്റെ മുഖം

ബ്രാൻഡിംഗിനെപ്പറ്റി പറഞ്ഞുവരുമ്പോൾ ബ്രാൻഡിംഗിന് ഇത്ര പ്രാധാന്യം എന്തുകൊണ്ട് എന്ന ചോദ്യം സ്വാഭാവികമായും ഉയർന്നു വരാം.

ഉപഭോക്താവിനെ ഉൽപ്പന്നത്തോട്/ സേവനത്തോട് മാനസ്സികമായി ചേർത്തു നിർത്തുന്നതിന് 'ബ്രാൻഡിംഗ്' ഏറെ സഹായിക്കുന്നു എന്ന് ലളിതമായ ഉത്തരം. എന്നാൽ ഇതിനാവശ്യമായ ഘട്ടം ഘട്ടമായ പ്രവർത്തനങ്ങൾ അത്ര ലളിതമായവയല്ല എന്നതാണ് വാസ്തവം. ഒരു ബ്രാൻഡ്നെയിം ഉപഭോക്തൃ മനസ്സിൽ സ്ഥാനം ലഭിക്കുന്നതിന് അനേകം ഘടകങ്ങളുണ്ട്. അതിൽ ഏറ്റവും പ്രധാനം ഉൽപ്പന്നത്തിന്റെ ഗുണനിലവാരവും അതുമായി ബന്ധപ്പെട്ട മറ്റു സേവനങ്ങളും (after sale service) തന്നെയാണ്. എങ്കിലും ഒരു ബ്രാൻഡിനെപ്പറ്റിയുള്ള ചിന്തയിൽ ജനമനസ്സുകളിൽ ആദ്യം ഉണരുക അതിന്റെ 'ലോഗോ'യെപ്പറ്റിയുള്ള ഓർമ്മയായിരിക്കും. ലളിതവും സുന്ദരവുമായ ഒരു ലോഗോ ആ ബ്രാൻഡിന് അംഗീകാരവും ഇഷ്ടവും നേടിയെടുക്കുവാൻ സഹായിക്കുന്നു.

പ്രോഡക്ടിന്റെ പാക്കേജിംഗിൽ മുതൽ പരസ്യങ്ങളിൽ വരെ ആവർത്തിക്കപ്പെടുന്ന ലോഗോയുടെ




**മനസ്സിലെ ചിന്തകൾ മുഖത്തു പ്രതിഫലിക്കും പോലെ പ്രസ്ഥാനത്തിൽ സംഭവിക്കുന്ന വളർച്ച ലോഗോയുടെ പുനർസൃഷ്ടിയിലൂടെ ഉപഭോക്താക്കളിലേക്കു പ്രസരിക്കുന്നു. ഇതു പലപ്പോഴും വളരുന്ന ബിസിനസ്സ് മൂല്യത്തിന്റെ (Business values) പ്രതിഫലനമായാണ് കണക്കാക്കപ്പെടുന്നത്. അനേകം അർത്ഥതലങ്ങൾ വിശദീകരിക്കപ്പെടുന്ന ധാരാളം ലോഗോകൾ നമുക്കു ചുറ്റും കണ്ടെത്താനാകും.**

പ്രകാശനം ഒരു ബ്രാൻഡിന്റെ സാന്നിധ്യത്തെ ഊട്ടിയുറപ്പിക്കുന്നു. അതുകൊണ്ടുതന്നെ ലോഗോ അതു പ്രതിനിധാനം ചെയ്യുന്ന പ്രോഡക്ടിന്റെ ക്വാളിറ്റിയെ പ്രകടിപ്പിക്കുന്നവയായിരിക്കണം. ലളിതവും ആകർഷകവുമായിരിക്കുന്നതോടൊപ്പം ശക്തവും അർത്ഥസമ്പുഷ്ടവുമായിരിക്കണം ലോഗോ.

ശക്തമായ ഒരു ബ്രാൻഡ് ഡവലപ്പ്മെന്റിന്റെ അനേകം പടികളിൽ ഏറ്റവും താഴെത്തട്ടിലുള്ള ഒരു ചെറിയ സ്റ്റെപ്പ് മാത്രമായാണ് ലോഗോ നിർമ്മിതിയെ പരിഗണിക്കുന്നത്. പരമപ്രധാനമായ കാര്യം പ്രോഡക്ടിന്റെയും സേവനത്തിന്റെയും ഗുണനിലവാരം തന്നെയാണെന്ന് വീണ്ടും അടിവരയിട്ടു പറയേണ്ടതുണ്ട്.

## ഭാവനയും വിശകലനശേഷിയും

ലോഗോയുടെ ഡിസൈനിംഗ് വേളയിൽ ഭാവനയോടൊപ്പം ഉൽപ്പന്നത്തിന്റെ ഗുണനിലവാരവും അതു ലക്ഷ്യം വയ്ക്കുന്ന കസ്റ്റമേഴ്സിന്റെ നിലവാരവും വിലയിരുത്തുവാനുള്ള അനുഭവജ്ഞാനവും സഹായകരമാകും. കുട്ടികളെ ആകർഷിക്കേണ്ട ലോഗോയും മുതിർന്നവരെ ആകർഷിക്കേണ്ട ലോഗോയും തീർച്ചയായും വ്യത്യസ്തമായിരിക്കുമല്ലോ. സ്ത്രീകൾ ഇഷ്ടപ്പെടുന്ന നിറങ്ങൾ പുരുഷന്മാർ ഇഷ്ടപ്പെടുന്ന നിറങ്ങളിൽ നിന്നും വ്യത്യസ്തമാണന്ന വസ്തുതയും കണക്കിലെടുക്കണം.

ലോഗോയിൽ ഉപയോഗിക്കുന്ന നിറങ്ങൾക്കും വരകൾക്കും (Graphics) സൃഷ്ടിക്കാൻ കഴിയുന്ന ധാരണകൾ (Moods/impression) കസ്റ്റമറിനെ ആ ബ്രാൻഡിലേക്ക് ആകർഷിക്കുവാൻ സഹായകരമായിരിക്കണം.

ലോഗോ ഡിസൈനിംഗിനെപ്പറ്റി പറയുമ്പോൾ മുൻകാലങ്ങളിൽ അതിന്റെ റീപ്രൊഡക്ഷൻ സാദ്ധ്യതകൾ പരിഗണിച്ചുള്ളവയായിരിക്കണം എന്നുണ്ടായിരുന്നു. ഉദാഹരണത്തിന് ഗ്രഡേഷൻ പോലെ നിറങ്ങൾ ലയിച്ചു ചേർന്നുവരുന്ന ഡിസൈനുകളും മറ്റും സ്ക്രീൻപ്രിന്റിംഗ് പോലെയുള്ള പ്രിന്റിംഗ് മാധ്യമങ്ങളിൽ സാദ്ധ്യമായിരുന്നില്ല. എന്നാൽ ഇന്നത്തെ ഡിജിറ്റൽ യുഗത്തിൽ അത്തരം പരിമിതികൾ ഇല്ല എന്നത് ആശ്വാസകരം തന്നെ.

മാർക്കറ്റിൽ വിറ്റഴിക്കപ്പെടുന്ന ഉൽപ്പന്നങ്ങൾക്ക് മാത്രമല്ല വിവിധ സർക്കാർ ഡിപ്പാർട്ടുമെന്റുകൾക്കുവരെ ബ്രാൻഡിംഗും ലോഗോകളും ഉണ്ടാകുന്നു എന്നതും ശ്രദ്ധേയമാണ്. കേരള ടൂറിസം ഡിപ്പാർട്ടുമെന്റും അതിന്റെ ലോഗോയും എടുത്തു പറയാവുന്ന ഉദാഹരണമാണ്. സർക്കാർ ഡിപ്പാർട്ടുമെന്റുകൾ സംഘടിപ്പിക്കുന്ന പ്രോഗ്രാമുകൾക്കുവേണ്ടിപോലും ലോഗോകൾ സൃഷ്ടിക്കപ്പെടുന്ന കാലമാണിത്. കൊറോണ സമ്മാനിച്ച ലോഗോയാണല്ലോ 'ബ്രേക് ദ ചെയിൻ'.






## ലോഗോയുടെ വകഭേദങ്ങൾ

ലോഗോയെ പ്രധാനമായും ഏഴായി തരം തിരിച്ചിരിക്കുന്നു.

Abstract Mark
Mascot Logo
Combination Mark
Emblem Mark
Letter Mark
Pictorial mark
Word Mark എന്നിവയാണത്.

## Abstract Mark

ബ്രാൻഡിന്റെ അർത്ഥവ്യാപ്തി പ്രതിഫലിപ്പിക്കുവാൻ സൃഷ്ടിച്ചെടുക്കുന്ന ചില രൂപങ്ങളാണ്. ഈ ഗണത്തിൽപ്പെടുന്നത്. ഇവ ഏതെങ്കിലും വസ്തുവിന്റെ ചിത്രമായിരിക്കണമെന്നില്ല. ഉദാഹരണം പെപ്സിയുടെ വൃത്തം.


PEPSI


AT&T


MITSUBISHI


WINDOWS


NIKE

## Mascots Logos

കാർട്ടൂൺ ചിത്രങ്ങൾ പോലെ ബ്രാൻഡിനെ പ്രതിനിധീകരിക്കുന്ന ലോഗോ. ഇത് ഒരു ഇല്ലസ്ട്രേറ്റഡ് കഥാപാത്രമാകാം. ഒരു ചെറിയ തമാശയായി തോന്നാമെങ്കിലും ബ്രാൻഡ് നെയിം ഓർമ്മയിൽ തങ്ങിനിൽക്കുവാൻ സഹായിക്കുന്നു.

അമൂൽ ഗേൾ, ഭീമ ജൂവലറിയുടെ പയ്യൻ, എയർ ഇന്ത്യയുടെ മഹാരാജ, KFCയുടെ കേണൽ എന്നിവ ഉദാഹരണമായെടുക്കാം.












## Combination Mark

വേർഡ് മാർക്കും, സിംബലോ, ഐക്കണോ, എംബ്ലമോ കൂടി ചേർന്നു വരുന്ന ലോഗോ. ബ്രാൻഡിന്റെ പേരും എംബ്ലവും കൂടി ചേർന്നു വരുന്നതുകൊണ്ട് ഏറ്റവും കൂടുതലായി ഉപയോഗിക്കപ്പെടുന്നതും ഈ രീതിയിലുള്ള ലോഗോയാണ്.













## Emblem Mark

ആകർഷകമായ ഒരു സിംബലിന്റെയുള്ളിൽ ബ്രാൻഡ്നെയിമുകൾ കൂടി ഉൾപ്പെടുത്തി സൃഷ്ടിക്കുന്ന രീതി. Eg. Hardly davidson, Popy, etc.













## Letter Mark / Monogram Logo

നീളം കൂടിയ ബ്രാൻഡ്നെയിമുകളുടെ ചുരുക്കപ്പേരുകൾ ലോഗോയായി ഉപയോഗിക്കുന്നവ.

Eg. GE (General Electric) NASA (National Aeronautics and Space Administration), CNN (Cable News Network), IBM (International Business Machines), HP (Hewlett-Packard), HBO (Home Box Office), KFC (Kentucky Fried Chicken), QRS (Quilon Radio Service) etc.















## Icon/Symbol or Pictorial Marks

ചില ഇമേജുകൾ ബ്രാൻഡ്നെയിമിനെ പ്രതിനിധീകരിക്കുന്ന ലോഗോ. Eg.Twitter, Apple, Nike, Shell, Mercedes Benz, Audi etc.



TWITTER



MERCEDES BENZ



APPLE




## Word Mark

ബ്രാൻഡ് നെയിം പൂർണ്ണമായി ഫോണ്ടുകളുപയോഗിച്ചോ ഫോണ്ടുകളിൽ മാറ്റം വരുത്തിയോ സൃഷ്ടിക്കുന്ന ലോഗോ. Eg. Kellogs, Google, Sony, Facebook, Josco etc.










## പുനർസൃഷ്ടി

പല കമ്പനികളും കാലാനുസൃതമായി ലോഗോ പുതുക്കി പുനർസൃഷ്ടിക്കാറുണ്ട്. പ്രോഡക്ടിന് അഥവാ കമ്പനിക്ക് സമൂഹത്തിൽ ലഭ്യമാകുന്ന അംഗീകാരത്തിനും വളർച്ചയ്ക്കും അനുസൃതമായും കമ്പനിയുടെ കാഴ്ചപ്പാടുകളിൽ വരുന്ന മാറ്റങ്ങൾ അനുസരിച്ചും ലോഗോകളുടെ അവതരണത്തിൽ മാറ്റം വരുത്താറുണ്ട്. അതുകൊണ്ടാണ് ലോഗോയെ പ്രസ്ഥാനത്തിന്റെ മുഖം (face) എന്നു വിശേഷിപ്പിക്കുന്നത്. മനസ്സിലെ ചിന്തകൾ മുഖത്തു പ്രതിഫലിക്കും പോലെ പ്രസ്ഥാനത്തിൽ സംഭവിക്കുന്ന വളർച്ച ലോഗോയുടെ പുനർസൃഷ്ടിയിലൂടെ ഉപഭോക്താക്കളിലേക്കു പ്രസരിപ്പിക്കുന്നു. ഇതു പലപ്പോഴും വളരുന്ന ബിസിനസ്സ് മൂല്യത്തിന്റെ (Business values) പ്രതിഫലനമായാണ് കണക്കാക്കപ്പെടുന്നത്. അനേകം അർത്ഥതലങ്ങൾ വിശദീകരിക്കപ്പെടുന്ന ധാരാളം ലോഗോകൾ നമുക്കു ചുറ്റും കണ്ടെത്താനാകും.

കാലാനുസൃതമായി പുനർസൃഷ്ടിക്കപ്പെട്ട ചില പ്രശസ്ത ബ്രാൻഡുകളുടെ ഉദാഹരണങ്ങൾ താഴെ കൊടുക്കുന്നു.







Apple Logo History










(തുടരും)

**ആഡ്കോം റിസർച്ച് വിംഗ്**



എസ്. കെ. നായർ

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*

# എസ്. കെ. നായരും മലയാളനാടും

ഒരു കാലത്ത്, ആധുനിക മലയാള സാഹിത്യത്തിൽ വേറിട്ട ശബ്ദമായി നിലകൊണ്ടിരുന്ന വാരികയായിരുന്നു 'മലയാളനാട്'. ആ വാരികയേയും എസ് കെ.നായരേയും പുതുതലമുറയ്ക്ക് അത്ര പരിചയം കാണില്ല. മലയാളനാടിൽ എഴുതുകയും സാഹിത്യത്തിൽ മുൻ നിരയിൽ സ്ഥാനം പിടിക്കുകയും ചെയ്തവർ പോലും എസ്. കെ.നായർ എന്ന വലിയ മനുഷ്യനെ വിസ്മരിച്ചു.

ഉണ്ണി ചിരിച്ചുകളിച്ചിരിക്കെ എല്ലാവരേയും വെട്ടിച്ച് ചാടി എങ്ങോ പോയി. എവിടെയോ ഒളിച്ചിരിക്കുന്നതായി പലപ്പോഴും എനിക്കുതോന്നാറുണ്ട്. എവിടെയോ നിന്ന് പൊട്ടിച്ചിരി ഇപ്പോൾ കേൾക്കാം. ഇപ്പോൾ പ്രത്യക്ഷപ്പെടും. 'ഞാൻ ചേട്ടനെ പറ്റിച്ചേ..!'

ആ ശരീരം ചാരമാകുന്നത് ഞാൻ കണ്ടില്ല. ചിതയ്ക്ക് തീകൊളുത്തുന്നത് എനിക്ക് കാണാൻ വയ്യായിരുന്നു. ഉണ്ണി ഭസ്മമായി തീർന്നു എന്നു പറഞ്ഞുകേട്ടാണ് ഞാൻ അറിയുന്നത്. അത്രയ്ക്കങ്ങ് വിശ്വസിക്കാൻ തോന്നുന്നില്ല. മലയാളനാട് സ്ഥാപക പത്രാധിപർ എസ്. കെ നായർ മരിച്ചതിനു ശേഷമിറങ്ങിയ ആ വാരികയിൽ തകഴി ശിവശങ്കരപ്പിള്ള ആദ്യപുറത്ത് എഴുതിയ അനുസ്മരണക്കുറിപ്പിന്റെ ആദ്യ ഭാഗമാണിത്. എസ്. കെ നായരെ ഉണ്ണി എന്നാണ് തകഴി പണ്ടു മുതലേ വിളിച്ചിരുന്നത്. അല്ലാതുള്ള ഒരു വിളിയും എസ്. കെ.യ്ക്ക് ഇഷ്ടവുമായിരുന്നില്ല.

ആരാണ് ഈ എസ്. കെ. നായർ...?

ഒരുകാലത്ത്, ആധുനികമലയാളസാഹിത്യത്തിൽ വേറിട്ട ശബ്ദമായി നിലകൊണ്ടിരുന്ന വാരികയായിരുന്നു 'മലയാളനാട്'. ആ വാരികയേയും എസ് കെ. നായരേയും പുതുതലമുറയ്ക്ക് അത്ര പരിചയം കാണില്ല. മലയാളനാടിൽ എഴുതുകയും സാഹിത്യത്തിൽ മുൻ നിരയിൽ സ്ഥാനം പിടിക്കുകയും ചെയ്തവർ പോലും എസ്. കെ.നായർ എന്ന വലിയ




ന്മാരെപ്പോലെയായിരുന്നു. വി. ബി. സി. നായർ എന്ന ചെറിയ മനുഷ്യന്റെ സംഘാടന മികവ്, വി. ബി. സിയും കാക്കനാടനും മലയാറ്റൂരും ചേർന്നാൽ ആശയങ്ങളുടെ അക്ഷര ഖനിതന്നെ തുറക്കുകയായി. സാഹിത്യത്തിലെ ഏതു പരീക്ഷണത്തിനും മലയാറ്റൂർ മുന്നിലുണ്ടാകും. ഔദ്യോഗികമായി എത്ര തിരക്കുണ്ടെങ്കിലും, എസ്.കെ വിളിച്ചാൽ മലയാറ്റൂർ ഓടി എത്തുമായിരുന്നു, മലയാളനാടിൽ. മലയാളനാട് ഒരു 'ഓഫ് ബീറ്റ്' പ്രസിദ്ധീകരണമായിരുന്നു. മാമൂലുകളെ തെറ്റിക്കുന്ന രചനകൾക്കും എഴുത്തുകാർക്കും ഒരിടം. അതിനേക്കാളുപരി ഒരത്താണി. ആധുനിക മലയാള സാഹിത്യം ശക്തി പ്രാപിച്ചത് മലയാളനാട് വാരികയുടെ ഇതളുകളിലൂടെയായിരുന്നു എന്നു പറഞ്ഞാൽ അത് തെല്ലും അതിശയോക്തിയല്ല.

കാക്കനാടനും മാധവിക്കുട്ടിയും എം.മുകുന്ദനും ഒ.വി.വിജയനും പുനത്തിൽ കുഞ്ഞബ്ദുള്ളയും പദ്മനും കടമ്മനിട്ടയും മറ്റും മറ്റും പുത്തൻ സാഹിത്യത്തിന്റെ പരീക്ഷണശാലയായി കണ്ടെത്തിയത് മലയാളനാടിന്റെ അകത്തളത്തിലാണ്.

മനുഷ്യനെ വിസ്മരിച്ചു.

അദ്ദേഹം അദ്ധ്യാപകനായാണ് ഔദ്യോഗിക ജീവിതം ആരംഭിച്ചത്. സാഹിത്യത്തെയും സിനിമയെയും വേറിട്ട കാഴ്ച്ചപ്പാടിലൂടെ തിരിച്ചറിഞ്ഞ അസാധാരണ പ്രതിഭയായിരുന്നു. മാധവിക്കുട്ടിയുടെ 'എന്റെ കഥ'യും ഒ.വി. വിജയന്റെ 'ധർമ പുരാണ'വും മലയാളനാട് വാരിക ഇല്ലായിരുന്നെങ്കിൽ വെളിച്ചം കാണുമായിരുന്നുവോ എന്ന് സംശയം..!

ഇന്ത്യയിൽ ഇന്ദിരാഗാന്ധി ഏർപ്പെടുത്തിയ അടിയന്തിരാവസ്ഥയെ അതിനിശിതമായി വിമർശിച്ചു കൊണ്ടെഴുതിയ ഒ.വി. വിജയന്റെ 'ധർമപുരാണം' പ്രസിദ്ധീകരിക്കാൻ അസാമാന്യ ചങ്കുറപ്പുവേണമായിരുന്നു. മലയാള സാഹിത്യത്തിനും പ്രസിദ്ധീകരണശാഖക്കും മലയാള സിനിമയ്ക്കും നിസ്തുല സംഭാവന നല്കിയ എസ്.കെ.നായരെ കേരളം മറന്നുകൊണ്ടിരിക്കുന്നു.

കെ. ബാലകൃഷ്ണൻ എന്ന വടവൃക്ഷത്തിന്റെ മാസ്മരികതയിൽ മനം മയങ്ങി കോളേജ് അധ്യാപകന്റെ കുപ്പായം ഊരിവച്ച് പത്രപ്രവർത്തന മേഖലയിലേക്ക് എടുത്തുചാടിയ വ്യക്തിയായിരുന്നു എസ്. കെ. നായർ. മാതൃഭൂമിയിലെ പി. സി.സുകുമാരൻ നായരാണ് എസ്. കെ. യെ മലയാറ്റൂർ രാമകൃഷ്ണനുമായി ബന്ധിപ്പിച്ചത്. മലയാറ്റൂർ രാമകൃഷ്ണൻ, മടക്കി കുത്തിയ മുണ്ടും നീളൻ കുടയുമായി തകഴി ശിവശങ്കരപ്പിള്ള, തോപ്പിൽ ഭാസി, ചുവന്ന കണ്ണുകളുമായി പദ്മരാജൻ, ഒ.വി.വിജയൻ, എം.മുകുന്ദൻ, എം. പി. നാരായണ പിള്ള, അയ്യനേത്ത്, പാറപ്പുറം, നൂറനാട് ഹനീഫ്, പി.ഭാസ്കരൻ, കടമ്മനിട്ട, ബാലചന്ദ്രൻ ചുള്ളിക്കാട്, കെ.ജി.സേതുനാഥ്, വി.കെ.എൻ. തുടങ്ങിയ സാഹിത്യകാരന്മാർ. മലയാളനാടിന്റെ സാഹിത്യ സായാഹ്നങ്ങൾക്ക് കാക്കനാടൻ എന്ന എഴുത്തുകാരൻ പകർന്നു വെച്ച ലഹരിയുടെ ആവേശം. മലയാറ്റൂർ രാമകൃഷ്ണൻ എന്നും എസ്. കെ. യുടെ ശക്തിയായിരുന്നു. ഇരുവരും സഹോദര




മലയാളനാട്
ഓണപ്പതിപ്പ് 1978
17th, September 1978.
വി. ബി. സി. നായരുടെ
എം. കൃഷ്ണൻനായർ
ലളിതാംബിക അന്തർജ്ജനം
1154 കന്നി 1

കാക്കനാടനും മാധവിക്കുട്ടിയും എം.മുകുന്ദനും ഒ.വി.വിജയനും പുനത്തിൽ കുഞ്ഞബ്ദുള്ളയും പമ്മനും കടമ്മനിട്ടയും മറ്റും മറ്റും പുത്തൻ സാഹിത്യത്തിന്റെ പരീക്ഷണശാലയായി കണ്ടെത്തിയത് മലയാളനാടിന്റെ അകത്തളത്തിലാണ്. തകഴിയും പി.കുഞ്ഞിരാമൻ നായരും തോപ്പിൽ ഭാസിയും തോപ്പിൽ രാമചന്ദ്ര പിള്ളയും പെരുമ്പടവം ശ്രീധരനുമൊക്കെ മലയാളനാടിന്റെ തണലിൽ കഴിഞ്ഞ കാലമുണ്ടായിരുന്നു. സാഹിത്യമായാലും സിനിമയായാലും എസ്. കെ. വേറിട്ടൊരു വഴിയാണ് എപ്പോഴും തിരഞ്ഞെടുത്തത്. മലയാളനാട് വാരിക ആധുനിക മലയാള സാഹിത്യത്തിന് വളക്കൂറായപ്പോൾ മലയാള സിനിമയിലെ പരീക്ഷണങ്ങൾക്കും എസ്. കെ തയ്യാറായി. പുതുമുഖങ്ങൾക്ക് മുഖ്യവേഷങ്ങൾ നല്കി ഒരു സിനിമ എങ്ങനെ വിജയിപ്പിക്കാമെന്ന് അദ്ദേഹം മലയാളത്തിന് കാട്ടിക്കൊടുത്തു. പി. എൻ. മേനോൻ സംവിധാനം ചെയ്ത പുതുമുഖ താരങ്ങളായ രാഘവനും സുധീറും ശോഭനയും അഭിനയിച്ച 'ചെമ്പരത്തി' അതിനുദാഹരണം.

'ഈഡിപ്പസ് കോംപ്ലക്സ്' എന്ന തൊട്ടാൽ പൊള്ളുന്ന പ്രമേയവുമായി 'ചായം', 'മഴക്കാറ്', 'മുച്ചീട്ട് കളിക്കാരന്റെ മകൾ' – അങ്ങനെ സിനിമയുടെ ലോകത്തും എസ്. കെ.നായർ പരീക്ഷണങ്ങൾ നടത്തി. അന്ധവിശ്വാസങ്ങൾക്കും അനാചാരങ്ങൾക്കും എതിരെ ശബ്ദമുയർത്താനും മാധ്യമത്തിലൂടെ അത് വെളിച്ചത്ത് കൊണ്ടുവരാനും എസ്.കെ മുന്നിലുണ്ടായിരുന്നു.

നാട്ടിലെ അഴിമതിക്കും അക്രമത്തിനും എതിരെ പോരാടുവാൻ 'കരഞ്ചിയായുടെ ബ്ലീക്സ്' വാരികയുടെ മോഡലിൽ 'മലയാളനാട് രാഷ്ട്രീയ' വാരികയും, മികച്ച ചലച്ചിത്രസംരംഭങ്ങളെ പ്രോത്സാഹിപ്പിക്കാൻ 'മലയാളനാട് സിനിമ' ദ്വൈവാരികയും കുടുംബിനികൾക്കായി 'മധുരം' എന്ന പേരിൽ വാരികയും പ്രസിദ്ധീകരിച്ചു. കുട്ടികൾക്കായി 'മിഠായി'എന്നൊരു പ്രസിദ്ധീകരണം അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്നു. അത് അദ്ദേഹത്തിന് പ്രസിദ്ധീകരിക്കാനായില്ല.

വി. ബി.സിർ, ചാത്തന്നൂർ മോഹനൻ, വി. എസ്. നായർ എന്നിവരൊക്കെ മലയാളനാട് ഗ്രൂപ്പിന്റെ

നാട്ടിലെ അഴിമതിക്കും അക്രമത്തിനും എതിരെ പോരാടുവാൻ 'കരഞ്ചിയായുടെ ബ്ലീക്സ്' വാരികയുടെ മോഡലിൽ 'മലയാളനാട് രാഷ്ട്രീയ' വാരികയും, മികച്ച ചലച്ചിത്രസംരംഭങ്ങളെ പ്രോത്സാഹിപ്പിക്കാൻ 'മലയാളനാട് സിനിമ' ദ്വൈവാരികയും കുടുംബിനികൾക്കായി 'മധുരം' എന്ന പേരിൽ വാരികയും പ്രസിദ്ധീകരിച്ചു.



കെ.എസ്. ചന്ദ്രൻ

സന്നദ്ധ ഭടന്മാരായിരുന്നു. മുതിർന്ന എഴുത്തുകാരുടെ ആവശ്യങ്ങൾ എന്തു തന്നെയായാലും എസ്.കെ സാധിച്ചു കൊടുത്തു.

ഓരോ ലക്കവും എഴുതുന്നവരുടെ റോയൽറ്റി സ്റ്റേറ്റ്മെന്റ്, പ്രസിദ്ധീകരണം പുറത്തിറങ്ങുന്നതിന് മുൻപ് മേശപ്പുറത്ത് എത്തണമെന്നകാര്യത്തിൽ അദ്ദേഹത്തിന് നിർബ്ബന്ധമുണ്ടായിരുന്നു എഡിറ്റോറിയൽ ബോർഡിലുള്ളവർക്കും എഴുതുന്നതിന് പ്രതിഫലം നൽകുന്നതിൽ എസ്. കെ. ശ്രദ്ധിച്ചിരുന്നു. മാന്യമായ പ്രതിഫലം കലാകാരന് എന്നും അദ്ദേഹം കൊടുത്തിരുന്നു. 'ചെമ്പരത്തി' സിനിമ അസാധാരണ വിജയം നേടിയപ്പോൾ സംവിധായകൻ പി. എൻ. മേനോന് പുതിയ കാറും മറ്റുള്ളവർക്ക് സമ്മാനങ്ങളും നൽകുകയും ചെയ്തു എസ്. കെ. നായർ. കേരളത്തിൽ ആദ്യമായി സിനിമ അവാർഡ് നൈറ്റ് എന്ന കലാപരിപാടിക്ക് തുടക്കം കുറിച്ചതും എസ്. കെ. ആയിരുന്നു.

1968 ൽ ആണ് മലയാളനാട് വാരിക ആരംഭിക്കുന്നത്. തുടക്കം മുതലേ പ്രൊഫസർ എം. കൃഷ്ണൻ നായരുടെ സാഹിത്യ വാരഫലം ഉണ്ടായിരുന്നു. ആ പംക്തിക്ക് ആ പേര് നൽകിയത് കൗമുദി ബാലകൃഷ്ണനായിരുന്നു. കൃഷ്ണൻ നായർക്ക് ആ പേര് അത്ര പിടിച്ചില്ലെങ്കിലും ബാലകൃഷ്ൺ ഇട്ട പേരായതുകൊണ്ട് അതിനെ തള്ളിക്കളഞ്ഞില്ല. സാഹിത്യകണിയാൻ എന്ന് ഒരു കളിപ്പേര് അദ്ദേഹത്തിന് ആ പംക്തിയുടെ പേരിൽ കേൾക്കേണ്ടിയും വന്നിട്ടുണ്ട്.

അതുപോലെ തന്നെ ശ്രദ്ധേയമായ മറ്റൊരു പംക്തിയായിരുന്നു വി.ബി.സി. നായരുടെ പൂർണ്ണത തേടുന്ന അപൂർണ്ണ ബിന്ദുക്കൾ. കുട്ടിക്കാലം മുതൽക്കെ ആത്മകഥകളോടും ജീവചരിത്രങ്ങളോടും വി. ബി.സി നായർക്ക് എന്തെന്നില്ലാത്ത കമ്പമുണ്ടായിരുന്നു. ചെറുപ്പത്തിലെ നോവലും കഥകളും വായിച്ചുതള്ളുമ്പോൾ ആ കലാസൃഷ്ടികൾക്ക് ജീവൻ നൽകിയ സാഹിത്യകാരന്മാരെക്കുറിച്ച് അറിയാനുള്ള ആഗ്രഹം അദ്ദേഹത്തിൽ നിറഞ്ഞു നിന്നിരുന്നതായി ഒരിക്കൽ ഞങ്ങളുടെ ഒരു സൗഹൃദ സംഭാഷണമദ്ധ്യേ അദ്ദേഹം പറയുകയുണ്ടായി. ഭാഗ്യത്തിന് നീണ്ട കാലത്തിനുശേഷം വി. ബി.സിയെ മോഹിപ്പിച്ച എഴുത്തുകാരുമായി വളരെ അടുത്തിടപഴകാൻ അദ്ദേഹത്തിന് അവസരം ലഭിച്ചു. എഴുത്തുകാരിലെ വ്യക്തിയെ വായനക്കാർ അടുത്തറിയുന്നത്, അവരുടെ രചനകളോട് കൂടുതൽ നീതി കാണിക്കാൻ സഹായകമാകും എന്ന വിശ്വാസത്തിലായിരുന്നു വി.ബി.സി നായർ ഈ പംക്തി ആരംഭിക്കുന്നത്. അതിന് വായനക്കാരിൽ നിന്ന് നല്ല പ്രോത്സാഹനമാണ് ലഭിച്ചത്. കൂടാതെ മംഗലശ്ശേരി എന്ന തൂലികാനാമത്തിൽ ശക്തവും നിശിതവുമായ ഭാഷയിൽ



മലയാളനാട്
രാഷ്ട്രീയ
വാരിക

19th October 1980

Phone: 2825, 3362

1968 ൽ ആണ് മലയാളനാട് വാരിക ആരംഭിക്കുന്നത്. തുടക്കം മുതലേ പ്രൊഫസർ എം. കൃഷ്ണൻ നായരുടെ സാഹിത്യ വാരഫലം ഉണ്ടായിരുന്നു. ആ പംക്തിക്ക് ആ പേര് നൽകിയത് കൗമുദി ബാലകൃഷ്ണനായിരുന്നു. സാഹിത്യ കണിയാൻ എന്ന് ഒരു കളിപ്പേര് അദ്ദേഹത്തിന് ആ പംക്തിയുടെ പേരിൽ കേൾക്കേണ്ടിയും വന്നിട്ടുണ്ട്.

സിനിമാ നിരൂപണവും അദ്ദേഹം വാരികയിൽ നടത്തിയിരുന്നു. പി.കെ. മന്ത്രിയുടെ പ്രതിവാര കാർട്ടൂൺ, മലയാറ്റൂർ രാമകൃഷ്ണൻ, ശത്രു, അജയഘോഷ് തുടങ്ങിയവരുടെ കാർട്ടൂണുകൾ, സുകുമാറിന്റെ കഷായം, ഒ.വി. വിജയന്റെ ഡൽഹി വിശേഷങ്ങളടങ്ങിയ ഇന്ദ്രപ്രസ്ഥം. ഇങ്ങനെ ഓരോ ആഴ്ചയും വായനക്കാരെ ആകാംഷയുടെ മുൾമുനയിൽ നിർത്തുന്ന നോവലുകളും ലേഖനങ്ങളും ഫീച്ചറുകളും കൊണ്ട് നിറഞ്ഞ മലയാളനാട് വാരിക ഒരു അത്ഭുത പ്രതിഭാസം തന്നെയായിരുന്നു. ഇതിനുപറമേ, ഈടുറ്റ വാർഷികപ്പതിപ്പുകൾ മലയാള



വി.ബി.സി നായരും ലേഖകനും

Reg: No. KL/QN/105

**Malayalanadu Political Weekly**

Price Re. 1



# ഷോബിസിനസ്സ്

### തിരക്കഥ വലിച്ചെറിഞ്ഞ സംവിധായകൻ

### ഡെൽഹി ഫെസ്റ്റിവൽ



### ഒരിക്കൽക്കൂടി

### രാഗം താനം പല്ലവി

നാടിന്റെ പ്രത്യേകതയായിരുന്നു.

മലയാളനാട് രാഷ്ട്രീയ വാരികയുടെ ചീഫ് എഡിറ്റർ എസ്.കെ നായരും എഡിറ്റേഴ്സായി വി.ബി. സി. നായർ, തോപ്പിൽ രാമചന്ദ്രപിള്ള, പി.എസ്. നായർ എന്നിവരായിരുന്നു. ആദ്യ കാലത്ത് ടാബ്ളോയിഡ് രൂപത്തിലായിരുന്നെങ്കിലും പിന്നീട് 1/4 സൈസിൽ മൾട്ടി കളറിൽ അച്ചടിക്കാൻ തുടങ്ങി. കെ. എസ്. ചന്ദ്രന്റെ നഗരത്തിന്റെ മാറിലും മറവിലും, അനുഗ്രഹീത ചിത്രകാരനായ ശങ്കരൻകുട്ടിയുടെ വരകൾ, വാക്കുകൾ ആരേയും അതിശയിപ്പിക്കുന്ന കാരിക്കേച്ചറുകളുടെ മേമ്പൊടിയോടെയായിരുന്നു അരങ്ങേറിയിരുന്നത്. യേശുദാസന്റെ രാഷ്ട്രീയ കാർട്ടൂണുകൾ, ശത്രുവിന്റെ സിനിമാകാർട്ടൂണുകൾ, തോപ്പിൽ രാമചന്ദ്രപിള്ളയുടെ പൂർണ്ണിമ പറഞ്ഞ കഥ, അയ്യനേത്തിന്റെ നീണ്ടകഥ വേട്ട... ഇവയെല്ലാം വായനക്കാരെ ആകർഷിച്ച ഘടകങ്ങൾ ആയിരുന്നു.

1983ൽ എസ്.കെ. നായർ മരണത്തിന് കീഴടങ്ങി. ഏറെ താമസിയാതെ അദ്ദേഹത്തിന്റെ മാനസസന്തതികളായ മലയാളനാട് പ്രസിദ്ധീകരണങ്ങളും നിലച്ചു. ●



**ജോഷി ജോർജ്**
joshygeorgecartoonist@gmail.com
പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.

Model code: 203/2020

| | | |
|---|---|---|
| Name | : | Mishti Chakravarthy |
| Interest | : | Modeling and acting adfilms, feature films etc. |
| Job Track | : | Hindi, Telugu, Kannada, Tamil and Malayalam films & Many Ad films. |



Model code: 205/2020

| | | |
|---|---|---|
| Name | : | Muhammad Nihal |
| Height | : | 170cm |
| Interest | : | Modeling, acting and Sports |
| Job Track | : | Mechanical Engineering |



Model code: 206/2020

Name : Divya Seban

Height : 5' 3"

Interest : Modeling & acting

Job Track : Ramp modeling in college



Model code: 209/2020

| | | |
|---|---|---|
| Name | : | **Sughosh Venugopal** |
| Interest | : | Modeling and acting |
| Job Track | : | Seeking Opportunities |







## CONCEPT SHOOT

Concept:
**Deepavali**

Costume :
**Smruthy Simon**

Assistant:
**Sherin Prinson**

Stylish:
**Vilas Ishtem**

Camera:
**Jestin James**

Retouch:
**Jithin Pulikkottil**

Models:
**Aiswerya Lakshimi**
**Aswathy Premdas**
**Sreeshma**

Make-up:
Siji Shaji





















# HEALTH - POST COVID

## How pandemic is affecting mental health along with physical health of an individual?

Since pandemic, people are not really enjoying their regular simple lives, day to day normal activities. Normal life is been affected big time. Kids below 12 years and elders above 55's are literally been safe guarded indoors, the age group of 20 - 50's are also not doing the regular activities as it is advised not to have any gatherings and should maintain social distancing which helps in reducing the spread of covid -19. But panic is affecting people's mind than pandemic.

When it comes to physical health - precautions can be taken care by wearing masks, sanitizing, maintaining cleanliness, social distancing and increasing immunity is prime.

### What about mental health?

During winter and gloomy weather people tend to get affected mentally

- People get affected with Depression, fatigue, lethargy commonly called as winter blues.
- Women majorly get affected by mood swings, unmarried women experience pre-menstrual syndrome (pms). Pre and post pregnancy women go more vulnerable and their mental health get affected at peak.
- Less physical activities, less sleep, panic, hormonal imbalance, misguiding / exchanged information on whatsapp, social media etc are creating more fear which in turn affects people's mind.
- People are more susceptible to virus / bacteria / fungal infections during winter / rainy seasons.

During such conditions human body produces less 'feel good hormone' like Endorphins, Oxytocin, Serotonin, Dopamine and others, which creates disturbance on the person's mind and tend to fall depressed and experience winter blues.

How can we combat stress / depression during pandemic ?

Here are some of the common tips;

Since panic is more dangerous than pandemic,

- we should try to avoid misleading information shared to our phones.
- Try to be in nature and sunlight / terrace / balcony for at least 30 minutes in a day
- Increase your immunity with good diet, you can add turmeric, pepper, ginger also Traditional golden milk (milk with a pinch of turmeric) for a good night sleep.
- Exercise at home / Do yoga / stretches at least 20 min in a day.
- Watch feel good movies, romantic comedy series if you are fan of comic content.
- Unleash your creative skills – indulge in your favorite hobbies like cooking, painting, reading and any other.
- Music therapy has helped many to combat stress, listen to melodies, learn and write songs.
- Spend time with your loved ones at home or on video calls / conference calls to school friends which would help to cherish and re-create memories.

I had got an opportunity to meet and discuss with Dr.Rajani Ashok pai (Founder of Manasa Hospitals andManasadhara Trust, Shimoga) They help women who have undergone depression and cure them with counseling and making them engage in creative activities like stitching, embroidery, making handicrafts, plant nursery and yoga medication etc.

Finally take a deep breath and say to yourself 'This too shall pass' and stay cheerful. ●



**Suman**
Actress

# പരസ്യങ്ങൾ

## വിലയിരുത്തുവാൻ വായനക്കാർക്കും അവസരം




**അഭിപ്രായങ്ങൾ
എഴുതിയോ
ഓഡിയോ ക്ലിപ്പായോ
അയച്ചു തരാവുന്നതാണ്**

പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്ക് അവസരങ്ങൾ നൽകുന്നു.

നിങ്ങൾക്ക് ഇഷ്ടപ്പെട്ടതോ ഇഷ്ടപ്പെടാത്തതോ ആയ പരസ്യങ്ങളെപ്പറ്റിയുള്ള നിങ്ങളുടെ അഭിപ്രായങ്ങൾ ആഡ്കോമിലൂടെ പ്രകാശിപ്പിക്കാം.

നല്ല പരസ്യങ്ങൾ ചെയ്തവർക്ക് അതൊരു പ്രോൽസാഹനവും അല്ലാത്തവർക്ക് തിരുത്തുവാനും കൂടുതൽ മെച്ചപ്പെടുവാനുമുള്ള വെല്ലുവിളിയുമാകട്ടെ.

ഇഷ്ടപ്പെട്ടത് അല്ലെങ്കിൽ ഇഷ്ടപ്പെടാത്തത് എന്തുകൊണ്ടാണന്നു പറയുവാൻ കഴിയുമെങ്കിൽ നല്ലത്. നിങ്ങൾക്ക് ശ്രദ്ധേയമായി തോന്നിയ പരസ്യങ്ങളുടെ ഒരു ഫോട്ടോയോ യുട്യൂബ് ലിങ്കോ എടുത്ത് വാട്സ്ആപ്പിലോ ഇമെയിലിലോ അയച്ചു തരിക.

**‘ആഡ്കോം അവാർഡ്’** ന്
പരസ്യങ്ങൾ തെരഞ്ഞെടുക്കപ്പെടുമ്പോൾ
ഈ അഭിപ്രായങ്ങളും പരിഗണിക്കുന്നതാണ്.

Email: effectiveadcom@gmail.com

Whatsapp: 98460 57461

ഇഫെക്ടീവ് ആഡ്കോം **eFFECTIVE**

# ADCOM

മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക

Admn. office: Effective Publications, Mughal Palace Building, Collectorate P.O. Kottayam - 686 002, Kerala, India

## സ്വരൂപം



ജോഷി ജോർജ്
joshygeorgecartoonist@gmail.com

# ഷോൺ കോണറി 007



സർ ഷോൺ കോണറി ഇനി ഇല്ല എന്നറിയുമ്പോൾ അത് ഞെട്ടലുള്ള അത്ഭുതമായി മാറുന്നു. കാരണം വെള്ളിത്തിരയിൽ അതിസാഹസികനായ ജെയിംസ് ബോണ്ടിനെ അവതരിപ്പിച്ച പ്രശസ്തനായ നടനായിരുന്നു ഷോൺ കോണറി. തണ്ടർബോൾ, നെവർ സെ, ഗോൾഡ് ഫിങ്കർ, എന്നിവയും ഈ പ്രതിഭയുടെ മാറ്റുരച്ച പ്രധാന ചിത്രങ്ങളാണ്.

1930 ഓഗസ്റ്റ് 25ന് സ്കോട്ട്ലൻഡിലെ എഡിൻബറോയിൽ ജനിച്ച ഷോണിന്റെ മുഴുവൻ പേര് തോമസ് ഷോൺ കോണറി എന്നാണ്. 1951ൽ അഭിനയരംഗത്തേക്ക് കടന്നു. ജെയിംസ് ബോണ്ട് കഥാപാത്രങ്ങൾക്ക് ശേഷം പ്രായത്തിനനുസരിച്ചുള്ള വേറിട്ട വേഷങ്ങളിലാണ് ഷോൺ ശ്രദ്ധ പതിപ്പിച്ചത്.

അഭിനയത്തിന് പുറമെ ആനിമേഷൻ ചിത്രങ്ങളിൽ ശബ്ദം നൽകിയും കോണറി സിനിമാലോകത്ത് വ്യക്തിമുദ്ര പതിപ്പിച്ചു. ഹണ്ട് ഓഫ് ഒക്ടോബർ, ദ ലാസ്റ്റ്, ദ റോക്ക്, ഡോ. നോ, യു ഒൺലി ലീവ് ട്വൈസ് തുടങ്ങിയവയും ഷോൺ കോണറിയുടെ അഭിനയമികവിൽ വെള്ളിത്തിരയിൽ നിറഞ്ഞു നിന്നിരുന്ന ചിത്രങ്ങളാണ്. പുറത്തിറങ്ങിയ 24 ജെയിംസ് ബോണ്ട് ചിത്രങ്ങളിലെ ഏഴ് ചിത്രങ്ങളിൽ വേഷമിട്ടതും ഷോൺ കോണറിയാണ്. 2000 ൽ അദ്ദേഹത്തിന് സർ പദവി ലഭിച്ചിരുന്നു.

ആദ്യത്തെ ഏഴ് സിനിമകളിൽ ജെയിംസ് ബോണ്ടായി അഭിനയിച്ചതുകൊണ്ട് ബോണ്ടു മാത്രമായി നടിച്ച വെറുമൊരു താരം മാത്രമല്ല, പിന്നീട് മികച്ച അഭിനേതാവിനുള്ള 'ഓസ്കർ പുരസ്കാരം' വരെ നേടിയ ഇതിഹാസ നടൻ കൂടിയാണ്.

ജെയിംസ് ബോണ്ട് സിനിമകളിലൂടെ, ജെയിംസ് ബോണ്ട് കഥാപാത്രത്തിന്റെ മനുഷ്യാവതാരം എന്ന നിലയിൽ ശ്രദ്ധേയനായ നടനാണ് ഷോൺ കോണറി. മറ്റു നടന്മാർ ഈ കഥാപാത്രത്തെ ഏറ്റെടുത്തിട്ടും, ഈ കാലമെത്രയായാലും പ്രേക്ഷകർ വീണ്ടും വീണ്ടും കാണാൻ ആഗ്രഹിക്കുന്ന 'ബോണ്ട് സിനിമ'കളിലെ നടൻ ഷോൺ കോണറിയാണ്.

ഏറ്റവും ആദ്യത്തെ 'ജെയിംസ് ബോണ്ട് 'ചിത്രത്തിൽ തന്നെ ഷോൺ കോണറി നായകനായി. 1962ൽ പുറത്തിറങ്ങിയ 'ഡോ. നോ'യിലാണ് ആദ്യം ജെയിംസ് ബോണ്ടായത്. 1983ൽ പുറത്തിറങ്ങിയ 'നെവർ സേ നെവർ എഗെയിൻ' എന്ന ചിത്രത്തിലാണ് ഷോൺ കോണറി അവസാനമായി ജെയിംസ് ബോണ്ട് ആയത്. 1988 –ൽ 'ദ് അൺടച്ചബിൾസ്' എന്ന ചിത്രത്തിലെ പ്രകടനത്തിന് ആണ് ഷോൺ കോണറിക്ക് ഓസ്കർ ലഭിച്ചത്. ഇവയ്ക്ക് പുറമേ, മൂന്ന് ഗോൾഡൻ ഗ്ലോബ് പുരസ്കാരങ്ങൾ, രണ്ടു 'ബാഫ്ത' പുരസ്കാരങ്ങൾ. ഇദ്ദേഹം ഏറ്റവും ഒടുവിൽ അഭിനയിച്ചത് 2003-ൽ പ്രദർശനത്തിന് എത്തിയ 'ലീഗ് ഓഫ് എക്സ്ട്രാ ഓർഡിനറി ജെന്റിൽമെൻ' എന്ന ചിത്രത്തിലാണ്. മഹാനായിരുന്ന ആ പ്രതിഭക്കു മുന്നിൽ പ്രണാമം അർപ്പിക്കുന്നു. ●



# പ്രസംഗം ആകർഷകമാക്കാം

ഒരുങ്ങാൻ പരാജയപ്പെടുന്ന വ്യക്തി പരാജയപ്പെടാൻ ഒരുങ്ങുകയാണ്
–ബഞ്ചമിൻ ഫ്രാങ്ക്മിൻ

വാഹനം ഓടിക്കുവാൻ പഠിക്കുന്നത് പോലെ, സ്മാർട്ട് ഫോൺ ഉപയോഗിക്കുവാൻ പഠിക്കുന്നത് പോലെ കീബോർഡിൽ ടൈപ്പ് ചെയ്യാൻ പഠിക്കുന്നത് പോലെ ആർക്കും പഠിച്ചെടുക്കാവുന്ന ഒന്നാണ് പ്രസംഗകല എന്നത്. മികച്ച ഒരു പ്രസംഗകനാകുന്നതോടെ ഒരു വ്യക്തി മാറ്റിമറിക്കുന്നത് അദ്ദേഹത്തിന്റെ ജീവിതം മാത്രമല്ല മറിച്ച് തന്റെ ചുറ്റുപാടുമുള്ള ആളുകളുടെ ജീവിതം കൂടിയാണ് പ്രസംഗിക്കുവാൻ പ്രാപ്തനാകുന്ന ഒരു വ്യക്തിക്ക് തന്റെ ചിന്തകളും ആശയങ്ങളും കൂടുതൽ വ്യക്തതയോടെ മറ്റുള്ളവരിലേക്ക് എത്തിക്കുവാൻ സാധിക്കും. സമൂഹത്തിന്റെ വിവിധ തലങ്ങളിൽ നേതൃപദവി അലങ്കരിക്കുന്ന വ്യക്തികൾക്ക് നിശ്ചയമായും വേണ്ട ഒരു കഴിവാണ് പ്രസംഗിക്കുവാനുള്ള കഴിവ് എന്നത്. നേതൃത്വത്തിൽ പ്രഭാഷണ ചാതുരിക്കുള്ള പ്രാധാന്യം തിരിച്ചറിഞ്ഞ ഗ്രീക്ക് ചിന്തകൻ അരിസ്റ്റോട്ടിൽ പ്രസംഗകലയുടെ പ്രധാനപ്പെട്ട ഘടകങ്ങളെ മൂന്നായി തിരിക്കുക ഉണ്ടായി. അവ (1) യുക്തി (logos) (2) മൂല്യബോധം (Ethos) (3) വികാരങ്ങൾ (Pathos) എന്നിവയാണ്.

യുക്തി എന്നത് കൊണ്ട് അരിസ്റ്റോട്ടിൽ അർത്ഥമാക്കുന്നത് ആശയങ്ങളെ ഒരു ചങ്ങലയിലെ കണ്ണികൾ എന്നപോലെ കൃത്യമായി ക്രമീകരിക്കുന്നതിനുള്ള കഴിവിനെയാണ്.

പ്രസംഗിക്കുന്ന വ്യക്തിയുടെ വിശ്വാസ്യത, സ്വഭാവ വിശേഷണങ്ങൾ തുടങ്ങിയവയാണ് മൂല്യബോധം എന്ന ഘടകം കൊണ്ട് അർത്ഥമാക്കുന്നത്. പ്രസംഗകന്റെ വിശ്വാസ്യതയും മൂല്യബോധവും വർദ്ധിക്കുന്നതിനനുസരിച്ച് ശ്രോതാക്കൾക്ക് പ്രസംഗകന്റെ വാക്കുകളിലുള്ള താൽപര്യവും വർദ്ധിക്കുന്നു.

മനുഷ്യൻ ഒരു വികാരജീവിയാണ് എന്ന് നാം കേട്ടിട്ടുണ്ട്. യഥാർത്ഥത്തിൽ വാക്കുകൾക്കുള്ളിൽ വികാരങ്ങൾ സന്നിവേശിപ്പിക്കുമ്പോഴാണ് അവയ്ക്ക് പൂർണ്ണത ലഭിക്കുന്നത്. ഇത്തരത്തിൽ വാക്കുകളെയും വികാരങ്ങളെയും സമന്വയിപ്പിക്കുവാനുള്ള പ്രസംഗകനുള്ള കഴിവിനെയാണ് വികാരങ്ങൾ എന്ന ഘടകം കൊണ്ട് അരിസ്റ്റോട്ടിൽ അർത്ഥമാക്കുന്നത്. ചുരുക്കത്തിൽ ആർക്കാണോ യുക്തിബോധത്തോടെ വിശ്വാസതയോടെ കൃത്യമായി വികാരപ്രകടനത്തോടെ വാക്കുകളെ അവതരിപ്പിക്കുവാൻ കഴിയുന്നത് അയാൾക്ക് ഒരു മികച്ച



പ്രസംഗകനാകുവാൻ കഴിയും.

## പ്രസംഗിക്കുവാൻ വേണ്ട കാര്യങ്ങൾ

ഒരു പ്രസംഗകനെ സംബന്ധിച്ചുള്ള അടിസ്ഥാന കാര്യങ്ങളെ മൂന്നായിട്ട് തിരിക്കാം. അവ 1. വാക്കുകൾ 2. സ്വരം 3. ശരീരഭാഷ എന്നിവയാണ്.

തെറ്റുകുറ്റങ്ങൾ വരാതെ വാക്കുകൾ പ്രയോഗിക്കുവാൻ എല്ലാ പ്രസംഗകരും കഴിവ് ആർജിക്കേണ്ടതുണ്ട്. വെറുതെ വാക്കുകൾ ചേർത്ത് പറയുന്നത് കൊണ്ട് മാത്രം പ്രസംഗം ആകർഷമാവുകയില്ല. മികച്ച വാക്കുകൾ ഉപയോഗിച്ചുള്ള പല അറുബോറൻ പ്രസംഗങ്ങളും ഒരു പക്ഷേ നിങ്ങൾ കേട്ടിട്ടുണ്ടാകും. അവിടെയാണ് സ്വരത്തിനും ശരീരഭാഷയ്ക്കും പ്രാധാന്യം കൈവരുന്നത്. കേൾവിക്കാരന് കേൾക്കാവുന്ന സ്വരത്തിൽ അവന്റെ കാതുകൾക്ക് ഇമ്പമുള്ള തരത്തിൽ വാക്കുകളെ അവതരിപ്പിക്കുവാൻ പ്രസംഗകന് കഴിയണം. പ്രസംഗിക്കുമ്പോളുള്ള ഒരു വ്യക്തിയുടെ സ്വരം ശ്രോതാവിനെ ആകർഷിക്കുന്നതോടൊപ്പം വികാരങ്ങളെ കൃത്യമായി പ്രതിഫലിപ്പിക്കുന്നതിന് സഹായിക്കുന്നു. വാക്കുകൾക്കും സ്വരത്തിനുമൊപ്പം സന്ദർഭത്തിന് യോജിക്കുന്ന ശരീരഭാഷകൂടി ചേരുമ്പോൾ പ്രസംഗം കൂടുതൽ മനോഹരമായി മാറുന്നു. തുറന്ന കൈപ്പത്തിയും പുഞ്ചിരിയും ശ്രോതാക്കളെ നിശ്ചയമായും പ്രസംഗകനിലേക്ക് ആകർഷിക്കുന്നു. പ്രസംഗകന്റെ നോട്ടവും അംഗവിക്ഷേപങ്ങളും ശ്രോതാക്കൾക്ക് ദൃശ്യവിരുന്ന് ഒരുക്കുന്നു.

## പ്രസംഗത്തിന്റെ ഘടന

ലളിതമായ ഒരു പ്രസംഗത്തിന് പ്രധാനമായും മൂന്ന് ഭാഗങ്ങളാണ് ഉള്ളത്. അവ ചുവടെ ചേർക്കാം.

### ഭാഗം ഒന്ന്

പ്രസംഗത്തിന്റെ ആരംഭ ഭാഗമാണിത്. എന്താണ് ഒരു വ്യക്തി പ്രസംഗിക്കുവാൻ പോകുന്നത് എന്ന് വ്യക്തമാക്കുന്ന ഭാഗമാണിത്. പ്രധാനപ്പെട്ട ആശയങ്ങൾ അവതരിപ്പിക്കുന്നതിന് മുൻപ് കേഴ്‌വിക്കാരെ ഒരുക്കുന്നതിനുള്ള അവസരമാണിത്.

### ഭാഗം രണ്ട്

പ്രസംഗത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട ഭാഗമാണിത്. ഒരു പ്രാസംഗികൻ പറയുവാൻ ഉദ്ദേശിക്കുന്ന കാര്യങ്ങൾ അടുക്കോടും ചിട്ടയോടും കൂടി അവതരിപ്പിക്കുന്ന ഈ ഭാഗത്തിന് വേണ്ടി ആവണം പ്രസംഗത്തിന്റെ ഭൂരിപക്ഷ സമയവും ചിലവഴിക്കേണ്ടത്.

### ഭാഗം മൂന്ന്

പ്രസംഗത്തിലുടനീളം പറഞ്ഞ കാര്യങ്ങളെ സംഗ്രഹിപ്പിക്കുന്ന ഘട്ടമാണിത്. പറഞ്ഞുപോയ പ്രധാനപ്പെട്ട ആശയങ്ങളെ ശ്രോതാവിന്റെ ഓർമ്മയിലേക്ക് വീണ്ടും കൊണ്ടുവരുവാൻ ഈ ഭാഗത്തിന് കഴിയുന്നതാണ്.

ചുരുക്കത്തിൽ പ്രസംഗം എന്നത് ആർക്കും പഠിച്ചെടുക്കാവുന്ന ഒരു കലയാണ് എന്നാൽ മികച്ച തയ്യാറെടുപ്പ് ഇതിന് ആവശ്യമായി വരും. വാക്കും, സ്വരവും, വികാരങ്ങളും, ശരീരഭാഷയുമൊക്ക കൃത്യമായി ക്രമീകരിച്ച് മികച്ച ഒരു ഘടന തയ്യാറാക്കിയാൽ ഒട്ടും മോശമല്ലാത്ത ഒരു പ്രസംഗം കാഴ്ചവയ്ക്കാൻ ഏതൊരു വ്യക്തിക്കും സാധിക്കുന്നതാണ്. ●



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്‌സ് & ആർട്‌സ്, ആലുവ
mail id: arunmampra@gmail.com




# നാഗാലാന്റ് കാഴ്ച്ചകൾ

ആ നാട്ടിൽ ലഭ്യമായ വസ്തുക്കളായിരിക്കും ഏതു നാട്ടിലേയും ഭക്ഷണ രീതി. എന്നാൽ ഇവിടത്തെ വൈവിധ്യമായ ഭക്ഷണ സാധനങ്ങൾ കണ്ട് ആരും അമ്പരക്കും. ഈ ഭക്ഷണ വൈവിധ്യം, ഇതാണ് നാഗാലാന്റിന്റെ കരുത്ത്.

### തുമ്പികളുടെ എയർ ഷോ

ഇരമ്പലോടെ ശകടം ഭൂമിയിൽ തൊട്ടു. ചക്രങ്ങൾ റൺവേയിൽ ഉരസി ചെറുതായി ആടി ഉലഞ്ഞ് ഒരു മുരൾച്ചയോടെ അത് കുറച്ചു ദൂരം മുന്നോട്ടു പോയി. പിന്നെ ഒരു സ്കൂൾ കെട്ടിടത്തിന്റെ മുന്നിൽ വന്നു നിന്നു. ഇതാണ് ദിമാപ്പൂർ എയർപ്പോർട്ട്.

ചുറ്റും തങ്ങി നിൽക്കുന്ന നേർത്ത മഞ്ഞിന്റെ പുകപടലം അന്തരീക്ഷത്തിൽ നിറഞ്ഞു നിന്നു 1977 കൊച്ചി വിമാനത്താവളത്തിൽ പ്ലെയിൻ ഇറങ്ങിയ ഓർമ്മ മനസ്സിലൂടെ കടന്നു പോയി. അന്നത്തെ കൊച്ചി നേവി എയർപ്പോർട്ടും ഇതുപോലെയായിരുന്നു

യാത്രക്കാർ വിമാനത്തിൽ നിന്നും താഴെയിറങ്ങി. സ്വച്ഛന്ദമായ നീലാകാശം. അലസമായിപ്പാറുന്ന മുകിലുകൾ. സമയം പതിനൊന്ന് കഴിഞ്ഞിട്ടും കുളിരു വിട്ടുമാറിയിരുന്നില്ല. മുന്നിൽ കണ്ട കെട്ടിടം ലക്ഷ്യമായി നടന്നു. മൈതാനത്തു നിറയെ ഞാങ്ങളപ്പുല്ലുകൾ അവക്കു മുകളിൽ പാറിക്കളിക്കുന്ന തുമ്പികൾ. കാറ്റടിക്കുമ്പോൾ അവ പാറിപ്പറന്ന് എയർഷോ നടത്തുന്നു



## പുഴുക്കളെ കൊറിക്കാം

സമയം നാലരയായിട്ടേയുള്ളു ഇരുട്ട് വ്യാപിക്കാൻ തുടങ്ങി. മലകളിറങ്ങി വന്ന ഇരുട്ട് സാന്ദ്രമാവുകയാണ്. ഇവിടെ ഇരുട്ട് അവിചാരിതമായ വേഗത്തിലാണ് പട്ടണത്തിനു മേൽ വീഴുക. എവിടെ നിന്നോ പറന്നു വന്ന രണ്ടു കടവാതിലുകൾ ബാൽക്കണിയിൽ നിൽക്കുന്ന ഞങ്ങൾക്കു മുന്നിലൂടെ പറന്നു പോയി.

ഡിസംബർ നാഗാലാന്റിൽ ആഘോഷങ്ങളുടെ മാസമാണ്. ഇതിന്റെ ഭാഗമായി പട്ടണത്തിലെ തെരുവിൽ ഒരു നൈറ്റ് ഫുഡ് ഫെസ്റ്റിവൽ നടക്കുന്നുണ്ട് ഈ രാത്രി ആഘോഷിക്കാൻ അങ്ങോട്ടാണ് പോകുന്നത്.

നാനാതരം ശബ്ദ ഗന്ധങ്ങളാൽ സജീവമായിരുന്നു തെരുവും പരിസരങ്ങളും എങ്ങും ഒരു കാർണിവെല്ലിന്റെ പ്രതീതി. ഏകദേശം ഒരു കിലോമീറ്റർ നീളമുണ്ടാകും എക്സിബിഷന്, ഭക്ഷണവും, മദ്യവും, ഗാബ്ളിങ്ങുമാണ് പ്രധാന കലാപരിപാടികൾ.

നാഗാരുചികൾ രുചിച്ചു നോക്കിക്കൊണ്ട് ഞങ്ങൾ അവിടെ പ്രായിപ്രായി നടന്നു. സദാ ചിരിക്കുന്ന മുഖവുമായി യുവതികൾ ഈ സ്റ്റാളുകളിൽ ഭക്ഷണം പാകം ചെയ്യുകയും അവ വിളമ്പിക്കൊടുക്കുകയും ചെയ്തു കൊണ്ടിരിക്കുന്നു.

ലേശം പിത്തക്കൂറുള്ള ഇളം മഞ്ഞ നിറമുള്ള പെൺകുട്ടികൾ ജീൻസും ടീ ഷർട്ടുമാണ് ധരിച്ചിട്ടുള്ളത്. ചുറ്റും ചീട്ടുകളിയും ഗാബ്ളിങ്ങും തകൃതിയായി നടക്കുന്നുണ്ട്. ഇടക്കിടെ അവിടെ നിന്നും ആരവങ്ങൾ ഉയരുന്നുണ്ട്. ആരെങ്കിലും ജയിച്ചു കാണുമായിരിക്കും. യുവാക്കൾ ഞങ്ങളേയും അതിലേക്ക് ക്ഷണിച്ചു. കൊ

നാഗാലാന്റിന്റെ അദ്ധ്യയന ഭാഷ ഇംഗ്ലീഷാണ്. അതുകൊണ്ടു തന്നെ ആശയവിനിമയം നാഗാലാന്റിൽ എളുപ്പമാണ്. ഭാവിയിൽ നാഗാട്ടൂറിസത്തെ ലോകത്തിന് തുറന്നു കൊടുക്കുന്ന വാതിലായി ഇത് മാറും. ഗോത്രവർഗ്ഗങ്ങളുടെ അനേകം വായ്മൊഴികളിൽ നിന്നും ഒരു അദ്ധ്യയന ഭാഷ രൂപീകരിച്ചെടുക്കാൻ ഇവർക്കായിട്ടില്ല.

റിയയിലേയോ തായ്‌ലന്റിലേയോ തെരുവിൽ ചെന്നു പെട്ട പോലെ തോന്നി.

ആ നാട്ടിൽ ലഭ്യമായ വസ്തുക്കളായിരിക്കും ഏതു നാട്ടിലേയും ഭക്ഷണ രീതി. എന്നാൽ ഇവിടത്തെ വൈവിധ്യമായ ഭക്ഷണ സാധനങ്ങൾ കണ്ട് ആരും അമ്പരക്കും. ഹാളിലേക്ക് കടക്കുന്നിടത്തു തന്നെ പോർക്ക് സോസേജുകൾ മാലപോലെ കോർത്തിട്ടിരിക്കുന്നു.

പലയിടത്തും കോഴി ഇറച്ചി ഗ്രിൽ ചെയ്യുന്നുണ്ട്. അതിന്റെ പുക മണം പരക്കുന്നുണ്ട്. കുറച്ച് ചൂടു കിട്ടാനായി ഞങ്ങൾ അത്തരം ഒരിടത്തു കയറി. നല്ലമൊരി മൊരിപ്പുള്ള ചിക്കൻ ചിറകുകൾ കറു മുറാ തിന്നപ്പോൾ ശരീരത്തിനും ചൂടു ലഭിച്ചു. പോത്തിന്റെ നാവ് ഇവരുടെ ഇഷ്ടവിഭവമാണ് പലരും അത് വാങ്ങി കഴിക്കുന്നുണ്ട്.

കുറച്ചു കൂടി മുന്നോട്ടു പോയപ്പോൾ പുഴുക്കളെ ഗ്രിൽ ചെയ്ത് ചുട്ടെടുക്കുന്നു കടല പൊതിയുന്നതുപോലെ കടലാസിൽ കുമ്പിൾ ഉണ്ടാക്കിയാണ് സഞ്ചാരികൾക്ക് നൽകുന്നത്. ഇത് ഒരു രുചികരമായ ഭക്ഷണമാണെന്ന് ഫാ.മേച്ചേരി പറഞ്ഞു. സെയിൽസ് ഗേൾ ഒരു കുമ്പിൾ എനിക്കു നേരെ

നീട്ടി. നല്ല സ്വാദുള്ള ഒന്നായിരുന്നു അത്. കറു മുറെ എത്ര വേണമെങ്കിലും കൊറിക്കാം. മറ്റൊരു പാക്കറ്റുകൂടി വാങ്ങി.

ആഫ്രിക്കയിൽ പുൽച്ചാടികളെ വറുത്തു തിന്നുന്നതായി വായിച്ചിട്ടുണ്ട്. എന്നാൽ ഇതൊരു പുതിയ അനുഭവമായിരുന്നു.

### റൈസ് ബീറിന്റെ പ്രസന്നമായ ലഹരിയുടെ ഓളം

ഒരു ഞവുഞ്ഞിയെ കിണ്ണത്തിൽ നിന്നും മുള്ളു കൊണ്ട് കുത്തിയെടുത്ത് പാചകക്കാരി ഞങ്ങളോട് അത് രുചിച്ചു നോക്കാൻ പറഞ്ഞു വിസമ്മതിച്ചപ്പോൾ അവൾ തന്നെ അതിനെ വായിലിട്ട് ചവയ്ക്കാൻ തുടങ്ങി രുചിയുടെ സന്ദേശം എല്ലാവരിലേക്കും പകരാൻ ആ കാഴ്ച്ച ധാരാളമായിരുന്നു.

കേരളത്തിൽ നിന്നാണ് എന്നറിഞ്ഞപ്പോൾ അവിടത്തെ സെയിൽസ് ഗേൾ സ്വയം പരിചയപ്പെടുത്തി. 'സലാസ്' എന്നാണ് അവളുടെ പേര്. കുറച്ചു കാലം കൊച്ചിയിലെ ഒരു ഹോട്ടലിൽ ജോലി ചെയ്തിട്ടുണ്ട്. പുട്ട് അവളുടെ ഇഷ്ട വിഭവമാണ് എന്നും പറഞ്ഞു.

ഈ ഭക്ഷണ വൈവിധ്യം കണ്ട് അമ്പരക്കരുത്. ഇതാണ് നാഗാലാന്റിന്റെ കരുത്ത്. ഞങ്ങൾ ഒരിക്കലും പട്ടിണി കിടന്ന് ചാവില്ല, ഒരു ചെറുപുഞ്ചിരിയോടെ അവൾ പറഞ്ഞു.





നാട്ടിലെ ലഭ്യമായ വസ്തുക്കളായിരിക്കണം ഏവരുടെയും ഭക്ഷണ രീതി. ഈസ്റ്റർ താറാവുകളെപ്പോലെ കൊഴുത്തുരുണ്ടു മന്ദഗമനികളായ കുറെ പെൺകൊടികൾ അപ്പോൾ അവിടേക്ക് കയറി വന്നു. വന്നപാടെ അവർ ഞവുഞ്ഞി ഇറച്ചി പങ്കിട്ട് കഴിക്കാൻ തുടങ്ങി. ഇടക്ക് ഞങ്ങളെ നോക്കി എന്തോ പിറുപിറുക്കുന്നുണ്ട്. സുമുഖികളായിരുന്നു അവർ. കുറച്ചൊന്നു പതിഞ്ഞ മൂക്കും വിടർന്ന കവിളെല്ലുകളും മുഖത്തെ തുടിപ്പും അവരെ സുമുഖികളാക്കുന്നു. ആഹ്ലാദവും സൗന്ദര്യവും പൊഴിക്കുന്ന മുഖങ്ങൾ.

കഴിഞ്ഞ തലമുറയുടെ വിലക്കുകളൊക്കെ കവച്ചു കടന്നാണ് പുതിയ തലമുറ കച്ചവടത്തിന് ഇറങ്ങിത്തിരിച്ചിരിക്കുന്നത്. അവരുടെ പക്വമായ പെരുമാറ്റവും വിവേചന ക്ഷമതയും അംഗീകരിക്കപ്പെടേണ്ടതാണ്. നമ്മെ തടഞ്ഞു നിർത്തി നർമ്മ സംഭാഷണത്തിൽ ഏർപ്പെടുന്നതിന് ഈ പെൺകുട്ടികൾക്ക് യാതൊരു മടിയുമില്ല.

സലാസ് ഞങ്ങളെ തൊട്ടടുത്ത ഷോപ്പിലേക്ക് ക്ഷണിച്ചു. അരിയിൽ നിന്നും ഉണ്ടാക്കുന്ന റൈസ്ബീറാണ് ഇവിടത്തെ വിശേഷ പാനീയം. മുളം കുംഭങ്ങൾ ഇവിടെ നിരനിരയായി വെച്ചിട്ടുണ്ട്. മുളംകുംഭത്തിൽ മംഗോളിയൻ മുഖമുള്ള ഒരു പെൺകുട്ടി പകർന്നു തന്ന മദ്യത്തിന് നമ്മുടെ കള്ളിന്റെ മണവും നേരിയ പുളിപ്പും ഉണ്ടായിരുന്നു. ഒരു കുംഭം റൈസ് ബീർ മതി ശരീരത്തിനും മനസ്സിനും ഉന്മേഷം പകരാൻ. പ്രസന്നമായ ലഹരിയുടെ ഓളത്തിലാണ് പിന്നീട് ഞങ്ങൾ കാർണിവൽ തെരുവിലൂടെ ഉല്ലാസവാന്മാരായി നടന്നത്.

## നിലാവ് നൃത്തം ചെയ്യുന്നു

നാഗാലാന്റിന്റെ അദ്ധ്യയന ഭാഷ ഇംഗ്ലീഷാണ്. അതുകൊണ്ടുതന്നെ ആശയ വിനിമയം നാഗാലാന്റിൽ എളുപ്പമാണ്. ഭാവിയിൽ നാഗാട്ടൂറിസത്തെ ലോക ത്തിന് തുറന്നു കൊടുക്കുന്ന വാതിലായി ഇത് മാറും. ഗോത്ര വർഗ്ഗങ്ങളുടെ അനേകം വായ്മൊഴികളിൽ നിന്നും ഒരു അദ്ധ്യയന ഭാഷ രൂപീകരിച്ചെടുക്കാൻ ഇവർ ക്കായിട്ടില്ല. നാഗരിക വിപണികളുടെയും ക്രിസ്ത്യൻ മിഷിനറിമാരുടെയും പ്രോൽസാഹനത്താൽ ഇവർ ആധുനി ക സമ്പ്രദായങ്ങൾ ഉൾക്കൊണ്ടാണ് ജീവിക്കുന്നത്. എന്നാലും ഉള്ളിന്റെ ഉള്ളിൽ ഇവർ തങ്ങളുടെ പഴമയെ മുറുകെപ്പിടിക്കുന്നുമുണ്ട്.

പെൺപിറാക്കളെപ്പോലെ ലോല ഗാത്രികളായി കാണ പ്പെട്ട നേർത്ത സുന്ദരികൾ സദാ പുഞ്ചിരിക്കുന്ന മുഖവു മായി നല്ല ഇംഗ്ലീഷ് സംസാരിച്ച് ടൂറിസ്റ്റുകളെ പ്രോൽസാ ഹിപ്പിക്കുന്നു. അവരുടെ നിഗൂഢ വിശ്വസ്തതയിൽപെട്ടു കഴിഞ്ഞാൽ അതിൽ നിന്നും മുക്തി നേടുക എളുപ്പമല്ല.

ഇഷ്ടം പോലെ മദ്യവും ആഹാരവും വിളമ്പുന്ന നിദ്ര യില്ലാത്ത രാത്രികളാകും അപ്പോൾ നിങ്ങളുടെ മുന്നിൽ നിവരുക. നിങ്ങൾ ഒരു ചൂതാട്ടക്കാരനാണെങ്കിൽ പറയുകയും വേണ്ട. അവ നമ്മുടെ ധമനികളെ നിരാലസമാക്കും.





പിൻകഴുത്തിലെ തണുത്ത കാറ്റിന്റെ തലോട ലോടൊപ്പം ഞാൻ ദിമാപ്പൂർ തെരുവിലൂടെ നടന്നു. താഴ് വരകളിൽ നിന്നും കുന്നിൻ ചെരുവകളിൽ നിന്നും ഒഴുകിപ്പരന്ന നിലാവ് തെരുവിൽ പകച്ചു നിന്നു. നിലാവ് വീണു കിടന്ന മരങ്ങൾക്ക് എന്തൊരു അഭൗമിക കാന്തിയാണ് !

ഞാൻ ആ കാഴ്ച്ച നോക്കി ജനലരികിൽ കുറേ നേരമിരുന്നു. അകത്തേക്ക് അരിച്ചു വന്ന നിലാ വിന്റെ നിർവികാരത അതിലൂടെ മൂളിക്കടന്നു പോ യ കരിവ് ശുഭരാത്രി ആശംസിച്ചു. സമയം പോ യതറിഞ്ഞില്ല. കാറ്റിന്റെ ഇരമ്പം കൂടിക്കൂടി വന്നു. നി ലാവുള്ള ഒരു രാവിന്റെ വെളിവും കനിവും ഉള്ളിൽ നിറഞ്ഞു. നിലാവു പുതച്ച നോക്കെത്താത്ത ഏകാന്തത മൂകവും നിശ്ചലവുമായ കടൽ പോലെ ഉള്ളിൽ അലയടിക്കാൻ തുടങ്ങി.

പല അർത്ഥത്തിലും അന്വേഷണമായിത്തീരുന്ന യാത്രകൾ അകലങ്ങളിലേക്ക് മാത്രമല്ല അകക്കാ മ്പിലേക്കും യാത്ര പോകുന്നു. ●

(തുടരും)



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com



# വിരൽ തുമ്പിലാണ് അതിപ്രസരങ്ങൾ

റെയിൽവേ സ്റ്റേഷനിൽ നിന്ന് തന്നെ ഒരു പോസ്റ്റൽ കാർഡ് വാങ്ങി, രണ്ട് വരി എഴുതി അന്ന് വീട്ടുകാരെ വിവരം അറിയിച്ചിരുന്ന കാലം.അത് അവർ അറിയുക 5 ദിവസത്തിന് ശേഷവും. പിന്നെ നാം എവിടെയാണെന്നോ ഒന്നും ആർക്കുംഅറിയാൻ പറ്റാത്ത നാളുകളായിരുന്നു അന്നൊക്കെ കടന്ന് പോയതത്രയും.

എല്ലാം നമുക്ക് ഉള്ളം കയ്യിലും വിരൽ തുമ്പിലും ലഭ്യമാക്കിയവനാരോ അവനെ സ്തുതിക്കാതെ വയ്യെന്നായിട്ടും, ഒരു വീണ്ടു വിചാരം ഇല്ലാത്തവരും ചിന്തിക്കാത്തവരുമായി മാറി കഴിഞ്ഞു നമ്മിൽ പലരും. അതിപ്രസരങ്ങൾക്ക് ഇപ്പോൾ ഒരു അറുതിയില്ലാതായിരിക്കുന്നു. പഴമയിലോട്ട് ഇടക്കൊന്ന് തിരിഞ്ഞു നോക്കുമ്പോഴാണ് നമുക്കിന്ന് ലഭ്യമായിരിക്കുന്ന അനുഗ്രഹങ്ങളുടെ വില നാം അറിയുകയുള്ളൂ. നമ്മുടെയൊക്കെ പൂർവ്വികന്മാർ, കാരണവന്മാർ ജീവിതം വഴിമുട്ടി എങ്ങോട്ടെന്നില്ലാതെ ഇറങ്ങി തിരിച്ച്, തീവണ്ടി ആപ്പീസിലെത്തി വടക്കോട്ട് പോകണോ തെക്കോട്ട് വിടണോ എന്നോർത്ത് അന്തം വിട്ട് നിന്നവരായിരുന്നു.

കാലം കടന്ന് നീങ്ങിയപ്പോൾ ഒരു ടിക്കറ്റ് ഒപ്പിച്ച്, ഞാൻ 1973 – ൽ ലക്ഷ്യത്തിലെത്താൻ വടക്കോട്ട് വണ്ടി കയറി. ഫോണില്ലാ കാലത്ത് ട്രങ്ക് ബുക്കിംഗ് പോലും പെട്ടെന്ന് നടക്കാത്ത ഒരു സമയത്ത് അതിനും പൈസയില്ലാത്ത കോലത്തിൽ ബോംബയിൽ ഇറങ്ങി, റെയിൽവേ സ്റ്റേഷനിൽ നിന്ന് തന്നെ ഒരു പോസ്റ്റൽ കാർഡ് വാങ്ങി, രണ്ട് വരി എഴുതി അന്ന് വീട്ടുകാരെ വിവരം അറിയിച്ചിരുന്ന കാലം. അത് അവർ അറിയുക 5 ദിവസത്തിന് ശേഷവും. പിന്നെ നാം എവിടെയാണെന്നോ ഒന്നും ആർക്കും അറിയാൻ പറ്റാത്ത നാളുകളായിരുന്നു അന്നൊക്കെ കടന്ന് പോയതത്രയും. എന്തെങ്കിലും പ്രശ്നങ്ങൾ ഉണ്ടായാൽ മാത്രം ടെലഗ്രാം ചെയ്യുന്ന കാലം. പിന്നെ ചിലർ വിവാഹ മംഗളാംസകൾ അറിയിക്കാനും കുറച്ചൊക്കെ കമ്പി സന്ദേശങ്ങൾ അയച്ചിരുന്നുവെങ്കിലും, തപാൽ ആപ്പീസിൽ ഒരു കമ്പി വന്നാൽ ആരാണ് മരിച്ചത്, എന്ന് അറിയാൻ നാട്ടുകാർ മൊത്തം ഓടികൂടുന്ന കാലമാണ് കഴിഞ്ഞ പോയെതെന്ന് മനസ്സിലാക്കിയിട്ടില്ലാത്ത പുതുതലമുറയാണ് ഇന്ന് ഈ അതിപ്രസരങ്ങളത്രയും കാണിക്കുന്നതും. അവരാൽ നാടെങ്ങും നടമാടുന്നതും. അവരുടെ ലോകം ഇന്ന് വിരൽ തുമ്പിലായിട്ടും തിരിച്ചറിവില്ലാത്തവരാണ് നമ്മളും,

നമ്മുടെ മക്കളും.

പഴയ കാലത്ത്, 1970 കളിൽ ഗൾഫിലേക്ക് എത്താനുള്ള നാല് ദിവസത്തെ കപ്പൽ യാത്രയ്ക്ക് ഒരാഴ്ച്ചത്തെ ബുദ്ധിമുട്ടാണ് ബോംബെയിൽ കിടന്ന് അന്ന് അനുഭവിച്ചതും കപ്പലിൽ ഒന്ന് കയറി പറ്റാൻ പിന്നെ 48 മണിക്കൂറും. നാല് ദിവസത്തെ യാത്ര എന്ന് പറഞ്ഞ്, ഞാൻ എത്തിയത് ഏഴ് ദിവസം കഴിഞ്ഞ്. ഒരു പാട് പേരുള്ള കപ്പലിൽ പലയിടങ്ങളിൽ ഉറങ്ങി കഴിഞ്ഞെത്തിയ യാത്ര.

ബോംബയിൽ നിന്ന് കയറുന്നതിനു മുൻപ് ഒരു കാർഡിൽ രണ്ട് വരിയെഴുതി, കയറ്റി വിടാൻ വന്ന ബന്ധു സക്കറിയയുടെ കൈയിൽ കൊടുത്ത് വിട്ട കത്താണ് വീട്ടുകാരുടെ കാത്തിരിപ്പിനും ബേജാറിനുള്ള അന്നത്തെഒരു മറു മരുന്ന്. അത് അവർക്ക് കിട്ടാൻ ദിവസങ്ങറെ എടുക്കുമന്ന്. കുടുംബത്തിന്റെ പട്ടിണി മാറ്റാൻ പത്തേമാരിയിൽ കയറി ഗൾഫിൽ പോയവർ മരിച്ചോ എത്തിയോ ജീവിച്ച് ഇരിപ്പുണ്ടൊ എന്നൊന്നും അറിയാനാവാത്ത നാളുകളായിരുന്നു, 65 – 75 കാലഘട്ടം. 68 ൽ നാട്ടിക കോളേജ് പഠിച്ചവർ ചേറ്റുവ, ചാവക്കാട് എന്നീ കടപ്പുറത്ത് നിന്നാണ് അന്ന് പത്തേമാരിയിൽ ഗൾഫ് നാടുകളിലേക്ക് പോയതും. പലരും എത്താതായതും നീന്തി തുടിച്ച് വെള്ളം കുടിച്ച് മരിച്ചതും മറ്റും അന്നായിരുന്നു.

1976 – ൽ അന്ന് ഞങ്ങൾ ഗൾഫിൽ ചെന്ന് പോസ്റ്റ് ഓഫീസിലേക്ക് ഓടി ഒരു കത്തെഴുതി വിട്ടാൽ അത് വീട്ടിൽ കിട്ടാൻ ഒരു മാസമെടുക്കുമായിരുന്നു. പോസ്റ്റ് ഓഫീസിൽ പോകുന്നത് തന്നെ ഒരു വലിയ ജോലിയാണ്, അന്ന്.

ആ കാലത്ത് അങ്ങോട്ട് പോകുന്നത് അല്ലാതെ ഇങ്ങോട്ട് വരുന്നവർ കുറവായിരുന്നതുകൊണ്ട് ഒരു കത്ത് കൊടുത്തയക്കുക എന്നത് സ്വപ്നം പോലും കാണാൻ സാധിക്കാത്ത കാലം. അന്ന് എഴുതാൻ അറിയാത്തവർക്ക് ഒരാളെ കൊണ്ട് വീട്ടിലേക്ക് ഒരു കത്തെഴുതിപ്പിച്ച് അയക്കുക എന്നത് അതിലെറെ പണിയും വല്ലാത്ത നാണക്കേടുമായിരുന്നു. ഇപ്പോൾ എഴുതാൻ അറിയാത്തവർക്കും വിരൽ തുമ്പിനാൽ നാട്ടിലേക്ക് എന്നും എപ്പോഴും ഓഡിയോ മെസ്സേജ് അയക്കാം. എന്ത് അനുഗ്രഹമാണത്. ഒപ്പം ലോകത്തിന്റെ നാനാ ഭാഗത്തേക്കും അവിശ്വസനീയമാം വിധം എന്നും എപ്പോഴും ആശയ വിനിമയം നടത്താൻ അവസരവും. എല്ലാം വിരൽ തുമ്പിൽ തന്നെ. അന്ന് ഒരു ടേപ്പ് റെക്കോർഡ് വാങ്ങി വീട്ടിലേക്ക് കൊടുത്തയക്കണമെന്നുണ്ടെങ്കിൽ രണ്ട് വർഷത്തിലേറെ അവിടെ കിടന്ന് പണിയെടുക്കണം. ഗൾഫിൽ ഒരു വീട്ടിൽ രണ്ട് ടേപ്പ് റെക്കോർഡറുകൾ ഉണ്ടെന്ന് കേട്ടിട്ടുണ്ട്, അത് ശരിയാണൊയെന്ന് അൽഭുതത്തോടെ ചോദിച്ചവരുണ്ടായിരുന്നു, അന്നൊക്കെ. നാട്ടിൽ പോകാതെ കിട്ടുന്ന കാശിൽ നിന്ന് മിച്ചം പിടിച്ച് എങ്ങിനെയെങ്കിലും വീട്ടിലേക്ക് ഒരു ടേപ്പ് റിക്കോഡർ വാങ്ങി കൊടുത്ത് വിട്ടതിന് ശേഷം കത്തെഴുതാൻ അറിയാത്തവർ ഓഡിയൊ കാസ്റ്റിൽ വിശേഷങ്ങൾ റെക്കോർഡ് ചെയ്ത് കൊടുത്ത് വിടുന്ന കാലത്തെ അവരുടെയൊക്കെ ആ സന്തോഷം പറഞ്ഞറിയിക്കാനാവാത്തതായിരുന്നു. പാർക്കിലെ ചെടികൾക്കിടയിൽ ഒളിച്ചിരുന്ന് പലരും ഭാര്യമാർക്കുള്ള ഓഡിയൊ സന്ദേശങ്ങൾ റെക്കോഡ് ചെയ്ത് കൊടുത്ത് വിടുക പതിവായിരുന്നു.

കുറെ പേർ തിങ്ങി പാർക്കുന്ന മുറികളിൽ ഇരുന്ന് അന്നൊക്കെ റെക്കോർഡ് ചെയ്യുക പ്രയാസം തന്നെയായിരുന്നു. ഒപ്പം അത് ഒരു പരിഹാസത്തിന് പാത്രമാകും. എന്തെല്ലാം അസൗകര്യങ്ങളിലൂടെയാണ് നമ്മിൽ പലരും കഴിഞ്ഞതത്രയും. കാലങ്ങൾക്ക് അനുസരിച്ച് കോലം കെട്ടിയ കാലം. വിയർക്കുന്ന കാലോടെ മണലാരണ്യത്തിൽ, പൊള്ളുന്ന ചൂടിനാൽ, വേദനയാൽ പൊട്ടിയ കാലിൽ പാദരക്ഷയിടാനാവാതെ കഴിഞ്ഞ, മണ്ണ് മാത്രമുള്ള നാട്ടിൽ നിന്നാണ് മാർബിൾ വിരിച്ച മനോഹരമാക്കിയ ആ നാട്ടിൽ തന്നെ ഇന്ന് കാണുന്ന സ്വർഗ്ഗീയാനുഭൂതിയിൽ ഇഷ്ടത്തിനനുസരിച്ച് ജീവിച്ച്, രസിച്ച് ഉല്ലസിക്കുന്നതെന്ന ചിന്തിയില്ലാതാവുന്നതിൽ എന്റെ വിരൽ തുമ്പിലും ഉണ്ടാകുന്ന ഒരു ചെറു അഹന്തയും കാരണക്കാരനാണ്. എല്ലാം വിരൽ തുമ്പിലാക്കി തന്നവൻ, മുഖം കെട്ടി ഇന്ന് നമ്മെ നടത്തുമ്പോൾ, കൈ കൊണ്ട് ആംഗ്യഭാഷയിൽ ഇന്ന് നമ്മെ സംസാരിപ്പിക്കുകയാണെന്ന കാര്യം ഞാനടക്കം നമ്മിൽ എത്ര പേർ ഇന്ന് ഈ വർത്തമാന കാലത്ത് ചിന്തിക്കുന്നുണ്ടെന്നുള്ളതും വിലയിരുത്തേണ്ടതാണ്.

1976– ൽ സീ പോർട്ടിൽ, ക്ലാർക്കായി ജോലി ചെയ്യുമ്പോൾ, ബോട്ടിൽ മണിക്കൂറുകളോളം കടലിലൂടെ യാത്ര ചെയ്ത് 100 ലെറെ പടിയുള്ള കയർ കോണിയിലൂടെ കപ്പലിലേക്ക് ആടിയുലഞ്ഞ് കയറിയതും അടുത്ത ദിവസം ജോലിക്ക് എത്തിയപ്പോൾ എല്ലാവരെയും വലിയ ഒരു വലയിൽ കിടത്തി പൊക്കി കപ്പലിലേക്ക് കയറ്റിയ നാളുകളെയൊക്കെ അതിജീവിച്ച് നാം ഇന്ന് എവിടെയാണ് എത്തി നിൽക്കുന്നതെന്ന് ആരെങ്കിലും ചിന്തിക്കാറുണ്ടൊ? ഓർക്കാറുണ്ടൊ? ഇന്ന് എന്തെല്ലാം സൗകര്യങ്ങളാണ് നമ്മുടെ വിരൽ തുമ്പിൽ ഒരുക്കി തന്നിരിക്കുന്നതും. എല്ലാം മറന്ന് അടിപിടി കൂടാൻ ഈ അത്യാധുനിക സൗകര്യങ്ങൾ ഉപയോഗപ്പെടുത്തുമ്പോൾ പഴമക്കാർ എന്തായാലും മനമറിയാതെ എന്തെങ്കിലുമൊക്കെ പറഞ്ഞു പോകും. അത് സ്വഭാവികം.

> ഫേസ്ബുക്ക് തുറന്നു ഒന്നും വായിക്കാതെ വെറും ഒരു ലൈക്കിൽ മാത്രം ഒതുങ്ങുന്നവർക്ക് ലൈക്ക് അടിക്കുന്നതെന്തിനെന്ന് പോലും അറിയില്ല. അവർ കാര്യം മനസ്സിലാക്കുന്നില്ലെന്നും യാതൊന്നും ചിന്തിക്കുന്നില്ലെന്നും, പെട്ടെന്ന് നമ്മിൽ പലർക്കും മനസ്സിലാകും.

അത്രയേറെ ദുരുപയോഗമാണ് ഇന്ന് നടമാടുന്നതും. പുതു തലമുറക്കിടയിൽ നടക്കുന്നതും. ഈ മനോഹരമാം പ്രകൃതിയിൽ വിരൽ തുമ്പിനാൽ അത്യാധുനിക സൗകര്യങ്ങളാൽ ജീവിക്കുന്നവർ അന്തരീക്ഷം മലിനപ്പെടുത്തി പ്രകൃതിക്കും മൊത്തം മനുഷ്യർക്കും നാടിനും നാട്ടാർക്കും, ചിലർ ഏറെ ദുഃഖങ്ങൾ മാത്രം സമ്മാനിക്കുമ്പോൾ ആ പഴയ കാലത്തിലേക്ക് ഗ്രാമീണ അന്തരീക്ഷത്തിലേക്ക്, കുടിലിലേക്ക് തിരിച്ച് പോകാൻ, ഇനി നടക്കില്ലെന്ന് തോന്നി

ടത്ത് എത്തിയ വിഷമതയിൽ നിന്നാണ് ഈ ഒരു കുറിപ്പിന് തുടക്കമായതും.

ഒന്ന് ഉപദേശിച്ചാൽ, നിങ്ങൾ കഷ്ടപ്പെട്ട് ജീവിച്ചു അങ്ങിനെ ബുദ്ധിമുട്ടി ഞങ്ങളും ജീവിക്കണമെന്ന് നിങ്ങൾക്ക് എന്താ ഇത്ര നിർബന്ധം എന്ന് ചോദിക്കുന്നവരും പുതു തലമുറയ്ക്ക് ഇടയിൽ ഇന്ന് ധാരാളമാണ്.

സത്യം തിരിച്ചറിയാതെ തെറ്റിലേക്ക് സഞ്ചരിക്കാനാണ് ഇവർക്കൊക്കെ താല്പര്യം. ഇങ്ങനെയൊക്കെ പറയുന്നവരും പഴമയെക്കുറിച്ച് അറിയേണ്ടതും കാര്യങ്ങൾ മനസ്സിലാക്കി പ്രവർത്തിക്കേണ്ടതും അനിവാര്യമാണ്. പണ്ട്, വീട്ടിൽ മൂന്ന് അക്കത്തിൽ ഫോൺ ഉണ്ടായിരുന്നപ്പോൾ

ആമസോണിന്റെ പുതു എക്കോ ഡോട് സംവിധാനത്തിൽ 'അലക്സാ' വിളിച്ച് അവരുടെ ഇഷ്ട വിനോദത്തിൽ ഇന്ന് എത്തിയിരിക്കുകയാണ്, നമ്മുടെ കുഞ്ഞു മക്കൾ. ഇഷ്ടമുള്ളവ കേൾക്കാനും പാട്ട് നിർത്താനും, ശബ്ദം കൂട്ടാനും കുറയ്ക്കാനും നാം ഒന്ന് പറഞ്ഞാൽ മാത്രം മതി. ഇത്രയും പുരോഗതി കൈവരിച്ച് നാം എത്തി നിൽക്കുമ്പോൾ തിരിച്ചറിയാത്ത നമ്മുടെ പോക്ക് എങ്ങോട്ടാണ് ?

നാട്ടുകാർ മുഴുവൻ ഉപയോഗിക്കാൻ വന്നിരുന്ന കാലവും ഓർക്കാതെ വയ്യ. ഗൾഫ്കാർ അന്ന് നാട്ടിലേക്ക് ഒരു ഫോൺ ബുക്ക് ചെയ്യുക ഇന്ത്യൻ സമയം രാത്രി പതിനൊന്ന് മണിക്കാണ്. അവിടെയും കാത്തിരിക്കണം. ഇവിടെയും. ഗൾഫിൽ നിന്ന് വീട്ടിലേക്ക് ട്രങ്ക് കോൾ വന്നാൽ ആ വീട്ടുകാരെ വിളിക്കാൻ ഉപ്പ രാത്രിയിൽ ഞങ്ങൾ മക്കളെ പറഞ്ഞ് വിടുമായിരുന്നു. എവർറെഡി ടോർച്ച് എടുത്ത് മഴയത്ത് കുട ചൂടി വേണം പാടവരമ്പിലൂടെ പോയി, വിളിച്ച് കൊണ്ട് വരാൻ. മടി പറഞ്ഞാൽ ഉപ്പ, കോമുവിന് ദേഷ്യം വരും. അവർ, ടെലിഫോൺ എക്സ്ചേഞ്ചിൽ നിന്നും പറഞ്ഞ് ഏല്പിക്കുന്ന സമയത്തിനുള്ളിൽ കൂട്ടിട്ട് മടങ്ങി വരണം. പിന്നെ കാൾ വരുന്നതു വരെ, ലൈൻ കിട്ടുന്നതു വരെ, നാം അവരോടൊപ്പം കാത്തിരിക്കണം. രണ്ടിടത്തും കാത്തിരിപ്പ് തന്നെ ശരണം. ആ ലൈനാണ് ഇന്ന് ഓൺ ലൈനായി ലോകമെമ്പാടും നാം വിലസി, രസിച്ചു കൊണ്ടിരിക്കുന്നതെന്ന് എത്ര പേർക്കറിയാം. ഒരാൾ മാസത്തിലൊരിക്കലാണ് വീട്ടിലേക്ക് വിളിക്കുന്നെതെങ്കിൽ പലരും വിളിക്കുമ്പോൾ വീട്ടിൽ ഇതൊരു തുടർക്കഥയായിരുന്നു. എല്ലാവർക്കും വിരൽ തുമ്പിലാണിന്ന് അഹങ്കാരം. അത് ശരീരത്തിൽ നിന്ന് വിട്ട് വിരൽ തുമ്പിലാണ് ഏറെ ഇന്ന് എത്തി നിൽക്കുന്നതും.

" I am in facebook. But I don't believe it. I am not using and I have no friendship. Just a page for me in FB ' എന്ന് പറഞ്ഞവരും, reddiffmail, hotmail, yahoo.com, gmail.com, gmail.in, org. എന്നിവയെല്ലാം തള്ളി പറഞ്ഞവരും ഇന്ന് ഈ കോവിഡ് കാലത്ത് സോഷ്യൽ മീഡിയയിൽ നിറഞ്ഞ് കവിഞ്ഞിരിക്കുകയാണ്. അവരിടുന്നത് നാം കണ്ടിരിക്കണം. അതാണ് അവരുടെ നിലപാട്. നല്ലതാണെങ്കിലും പോലും പ്രതികരിക്കാൻ, ഒന്ന് അഭിപ്രായം പറയാൻ വിസമ്മതിക്കുന്നവർ ഇപ്പോൾ സോഷ്യൽ മീഡിയ താരങ്ങളായി വിലസും വിധം ഏറിയിരിക്കുന്നു കാര്യങ്ങൾ. വിരൽ തുമ്പിനാൽ മണ്ടത്തരങ്ങൾ വിളമ്പുന്നവരത്രയും അവരുടെ ആരാധകരാണുതാനും.

ആരോടും ചങ്ങാത്തം കൂടാനും അവരിൽ അധികപേരും തയ്യാറല്ല. അവരാണ് വിരൽ തുമ്പിനാലിന്ന് അതിപ്രസരങ്ങൾ ഏറെ സൃഷ്ടിച്ചു വിടുന്നതും കഴിയുന്നതും. അവർ അഭിനയിക്കാൻ ബസ്സിൽ കയറിയതും, സൈക്കിളിൽ സഞ്ചരിച്ചതും, കാർ ഓടിച്ചതും, ചായ കുടിച്ചതും, പാമ്പിനെ കണ്ട് പേടിച്ചതുമാണ് വാർത്തകൾ. അവരാണ് ഇന്നത്തെ താരങ്ങൾ. അവർക്കൊപ്പമാണ് ഈ വക വിരൽ തുമ്പ് അതി പ്രസരങ്ങളത്രയും നടമാടുന്നതും.

ഫേസ്ബുക്ക് തുറന്നു ഒന്നും വായിക്കാതെ വെറും ഒരു ലൈക്കിൽ മാത്രം ഒതുങ്ങുന്നവർക്ക് ലൈക്ക് അടിക്കുന്നതെന്തിനെന്ന് പോലും അറിയില്ല. അവർ കാര്യം മനസ്സിലാക്കുന്നില്ലെന്നും യാതൊന്നും ചിന്തിക്കുന്നില്ലെന്നും, പെട്ടെന്ന് നമ്മിൽ പലർക്കും മനസ്സിലാകും. വാട്ട്സ് ഗ്രൂപ്പുകളിൽ എല്ലാവരും തന്നെ സജീവമാണ്. എന്തിന്? കാണുന്നെതെല്ലാം ഫോർവേർഡ് ചെയ്യാൻ മാത്രം, കുറെ പേർ. ആവിശ്യത്തിൽ കവിഞ്ഞ 40 ലെറെ വാട്ട്സ് ആപ് ഗ്രൂപ്പുകളിൽ അംഗങ്ങളായവർ, 5 – 10 മിനിറ്റ് വരെ വീഡിയോ ചിത്രങ്ങൾ നിരന്തരം പോസ്റ്റ് ചെയ്യുമ്പോൾ ആർക്കാണ് അവയത്രയും കാണാനും കേൾക്കാനും കഴിയുക. എല്ലാം വിരൽ തുമ്പിൽ എത്തിയപ്പോൾ, കിട്ടി കഴിഞ്ഞപ്പോൾ, നാം എന്തെ ഇങ്ങനെ? വിട്ടത് വീണ്ടും വിട്ട് ഫോർവേഡ്സിൽ മാത്രം ഒതുങ്ങുന്നതും എന്തുകൊണ്ടാണ്. ഇവരെല്ലാം അതിബുദ്ധിമാന്മാരും വിദ്യാസമ്പന്നരുമാണെന്ന് ഓർക്കുമ്പോൾ സങ്കടമാണ് തോന്നുന്നതും.

ആമസോണിന്റെ പുതു എക്കോ ഡോട് സംവിധാനത്തിൽ 'അലക്സാ' വിളിച്ച് അവരുടെ ഇഷ്ട വിനോദത്തിൽ ഇന്ന് എത്തിയിരിക്കുകയാണ്, നമ്മുടെ കുഞ്ഞു മക്കൾ. ഇഷ്ടമുള്ളവ കേൾക്കാനും പാട്ട് നിർത്താനും, ശബ്ദം കൂട്ടാനും കുറയ്ക്കാനും നാം ഒന്ന് പറഞ്ഞാൽ മാത്രം മതി. ഇത്രയും പുരോഗതി കൈവരിച്ച് നാം എത്തി നിൽക്കുമ്പോൾ തിരിച്ചറിയാത്ത നമ്മുടെ പോക്ക് എങ്ങോട്ടാണ് ? 1965 കാലഘട്ടത്തിൽ ഉപ്പയെ, തീപ്പെട്ടി കമ്പനിയിൽ സഹായിക്കുന്നതിനിടയിൽ ചേർപ്പ് മഹാത്മ ടൈപ്പിംഗ് ഇൻസ്റ്റിറ്റ്യൂട്ടിൽ നിന്ന് ഒരു കൈ തൊഴിലിനായി പഠനത്തിനോടൊപ്പം കൈ വിരലുകളാൽ ഇംഗ്ലീഷ് ടൈപ്പിംഗ് പഠിച്ച് ഞാൻ ഇപ്പോൾ എത്തി നിൽക്കുന്നത് വിരൽ തുമ്പിനാൽ ലോകം മഴുവനും എത്തി പറ്റാവുന്ന ഫേസ്ബുക്ക്, ടിറ്റർ, ഇൻസ്റ്റഗ്രാം, വാട്ട്സ്ആപ് എന്നീ അത്ഭുതങ്ങളിലാണ്.

അനായാസം എല്ലാം നാം കൈകാര്യം ചെയ്യുന്നു. യൂടൂബ് ചാനലുകളിൽ നിറഞ്ഞ് നിൽക്കുന്ന നമുക്ക് ആവശ്യത്തിനനുസരിച്ച് പരസ്യങ്ങളും കാണാം. ഗുണമേന്മയുള്ള നിത്യോപയോഗ സാധനങ്ങളെക്കുറിച്ച് വിരൽ തുമ്പിനാലറിയാൻ കഴിയുന്നത് പലരെയും ഇന്ന് അതിശയപ്പെടുത്തുന്നുണ്ടാവില്ല. തിരിച്ച

റിവില്ലായ്മ തന്നെയാവാം അതിന്റെയും കാരണങ്ങൾ. എങ്ങും എവിടെയും പരസ്യ പ്രവർത്തനങ്ങൾ ഇല്ലാതെ പിടിച്ച് നിൽക്കാനാവില്ലെന്നും തെളിയിച്ചിരിക്കുന്നു. അതിന് ഉദാഹരണമാണ് യുട്യൂബ് പരസ്യങ്ങൾ.

യുട്യൂബ് ചാനലിൽ നിന്ന് നമുക്ക് എന്തെങ്കിലും വരുമാനം ലഭിക്കാൻ പരസ്യവും കാണണമെന്ന് വരുന്നിടത്താണ് പരസ്യത്തിന്റെ വില നാം അറിയുന്നതും ഗുണ മേന്മകൾ മനസ്സിലാക്കുന്നതും. ഇനി നാം സൂം ചെയ്യുമ്പോൾ 'Zoom Meeting' നെപ്പറ്റി, അതിനെക്കുറിച്ച് എഴുതുമ്പോൾ പലർക്കും ഇത് നെഗറ്റീവായി തോന്നുമായിരിക്കും. എല്ലാവരും ഇപ്പോൾ ആഗ്രഹിക്കുന്നതും നെഗറ്റീവ് ആണ്. പോസിറ്റീവ് അല്ല. അങ്ങിനെ ഓർത്ത് ഒന്ന് സമാധാനിച്ചെഴുതാം, ഒരു ചെറു കുറിപ്പും.

സൂം മീറ്റിങ്ങ് എന്ന പുതിയ ഓൺ ലൈൻ വേദിയിലും ആരും തന്നെ മുഴുവൻ സമയവും പങ്കെടുത്തതായി കാണുന്നില്ല. എല്ലാവരും ഒരേ സ്വരത്തിൽ പറയുന്നതും എഴുതുന്നതും അത് തന്നെയാണ് കഴിഞ്ഞില്ലെന്നും. സാധിക്കുന്നില്ലെന്നും മീറ്റിങ്ങിന് ശേഷം കേട്ടറിഞ്ഞ്, പലരും കുറെ ആശംസകളും നേരുന്നു. അത് വേറെ ഒരു വിരൽ തുമ്പിൻ നാടകമായും പരിണമിക്കുന്നു. പങ്കെടുക്കാനാവാത്തതിന്റെ കാരണങ്ങൾ ആരും തന്നെ വ്യക്തമാക്കി പറയുകയുമില്ല.

പ്രായമായവരെ സംബന്ധിച്ചിടത്തോളം മൊബയിലിലൊ, കമ്പ്യൂട്ടറിലൊ അധിക നേരം നോക്കിയിരിക്കാൻ പറ്റാത്തതും പല കാരണങ്ങളിൽ ഒന്നാണ് കേട്ടോ ഈ ചർച്ചകളിൽ, ഇരിക്കാൻ ആഗ്രഹിക്കുന്നതിൽ അധികപേരും പ്രായമുള്ളവരുമാണ്. അധിക സമയമിരിക്കാൻ അവർക്ക് പ്രയാസവുമാണ്. യുവാക്കളിൽ സംഘാടകരല്ലാത്തവർക്ക് ഇത്രയും സമയം ഇരിക്കുവാൻ സാധിക്കുമെന്ന് തോന്നുന്നില്ല. പങ്കെടുക്കുന്ന വയസ്സന്മാർ, അവർക്ക് എന്തെങ്കിലും ഒന്ന് സംസാരിക്കാനോ, അഭിപ്രായം പറയാനോ, സംശയം ദൂരികരിക്കാനോ ഒരു മണിക്കൂറിലെറെ കാത്തിരിക്കേണ്ടിയും വരും. പിന്നെയുള്ള സമയം കല്ല്യാണ വീട്ടിലെ ഗാനമേള പോലെയാണ്. എല്ലാവരും കയറിയങ്ങ് വിലസും. സൂം മീറ്റിങ്ങുകളിൽ എല്ലാവർക്കും പരിചയമുള്ളവരെ പരിചയപ്പെടുത്താൻ തന്നെ പലപ്പോഴായി, ഒരു മണിക്കൂറിനടുത്ത് എടുക്കുന്നുമുണ്ട് പലരും. പുറത്ത് പ്രസംഗിച്ച് ബോറടിപ്പിക്കുന്ന രാഷ്ട്രീയക്കാർ സൂം മീറ്റിങ്ങിൽ കയറി ഇരുന്നും പ്രസംഗിക്കുന്ന കാഴ്ച്ചകളേറെയും കാണാം. അതിന് സംഘാടകരും അവസരം നൽകി, അന്യോന്യം പുകഴ്ത്തി പാടിയും, പറഞ്ഞും, ഇരിക്കുന്നു. സൂം മീറ്റിങ്ങ് വഴി കാര്യങ്ങൾ എത്രയും വേഗം നമുക്ക് പറഞ്ഞ് തീർക്കാനാവണം. അങ്ങിനെയല്ല കാണുന്നതും. അത് തന്നെയാണ് ദുരുപയോഗമാണെന്ന് പറഞ്ഞതും. അതി പ്രസരമാകുന്നതെന്ന് തോന്നിയതും. പരിചയപ്പെടുത്താൻ ഒരു മിനിറ്റും, അതിഥികൾക്ക് 3 മുതൽ 5 മിനിറ്റ് വരെ സമയം കൊടുക്കാവൂ എന്ന ഒരു കാഴ്ച്ചപ്പാടുമുണ്ട്, കേട്ടോ !

പലരുടെയും പേരുകൾ വെച്ച് പ്രസീദ്ധീകരിച്ചിട്ട് ഒരു മണിക്കൂറിനുള്ളിൽ ഒരു ഓൺ ലൈൻ മീറ്റിങ്ങിൽ പോലും കയറാനാവാത്തവരെ, ഉൽഘാടന ചടങ്ങുകൾക്കായി മണിക്കൂറുകൾ അതിഥികളെ റോഡിൽ കാത്തു നിൽക്കേണ്ടി വരുന്നതു പോലെ സൂം മീറ്റിങ്ങിനായും കാത്തിരിക്കേണ്ടി വരുന്നത് കഷ്ടമല്ലെ ! ഇവിടെയുമുണ്ട് ജാഡയും ഈഗോയും.

ഈ സൗകര്യങ്ങളത്രയും തിരിച്ചറിയാത്തവർ ഇതും പുഛത്തോടെ തന്നെയാണ് കാണുന്നതും. പൂർണ്ണ സമ്മതത്തോടെ പങ്കെടുക്കുന്നവരുടെ പേരുകൾ വെച്ച് വേണം പ്രസിദ്ധീകരിക്കാൻ. ചാരിറ്റി പ്രവർത്തനങ്ങൾക്ക് ഏറെ പ്രധാന്യം നൽകുന്നവരുടെ ഓൺ ലൈൻ മീറ്റിങ്ങുകളിലെല്ലാം തന്നെ തിരുത്തലുകൾ ഉണ്ടാകണമെന്നത് പറയേണ്ടതില്ലല്ലോ.

---

പീന്നിട് ഫാക്സ്, പേജർ എന്നിങ്ങനെ എത്രയെത്ര സൗകര്യങ്ങൾ നമ്മെ തേടിയെത്തി. 250 കിലോമീറ്ററോളം ഞങ്ങൾ യാത്ര ചെയ്ത് പ്രിന്റിങ്ങിനുള്ള ഒരു പ്രൂഫ് കാണിക്കാൻ പോയിരുന്നതിൽ നിന്ന് രക്ഷപ്പെടുത്തിയത് ഫാക്സ് മെഷീനായിരുന്നു. അങ്ങിനെ എന്തെല്ലാം അത്ഭുതങ്ങളിലൂടെയാണ് നാം കടന്ന് പോന്നതും. ഒന്നും ഈ അതിപ്രസരത്തിൽ നമുക്ക് മറക്കാവതല്ല.

---

1980–90 ൽ നിന്ന് ചില ചിത്രങ്ങളും മധുരിക്കും ഓർമ്മകളുമായി എഴുതാൻ തുടങ്ങുമ്പോൾ ഇന്നത്തെ കാലത്തെപ്പറ്റി ഓർത്ത് പരിതപിക്കേണ്ടിവരുന്നതിൽ സത്യത്തിൽ ഏറെ ദു:ഖമുണ്ട്. ഗൾഫ് നാട്ടിലെ യു. എ. ഇ ഏറ്റവും വലിയ പ്രിന്റിംഗ് പ്രസ്സിലെ പഴയകാല വിശേഷങ്ങൾ നിങ്ങൾക്കായി ഞാൻ ഇവിടെ പങ്ക് വെക്കുകയാണ്. നാം ഇന്ന് എവിടെയെത്തിയിരിക്കുന്നുവെന്ന തിരിച്ചറിവുണ്ടാവാൻ അത് ഏറെ ഉപകരിക്കും. ഇന്ന് അത്യാധുനിക സൗകര്യങ്ങളാലാണ് നമ്മുടെ അച്ചടി ആവശ്യങ്ങളെല്ലാം നിറവേറ്റുന്നതും. പരസ്യങ്ങളും ടിവി പരിപാടികളും ഉൽത്സവങ്ങളുമായി നടക്കുന്ന FIFA വേൾഡ് കപ്പ് മാമാങ്കത്തിൽ രാത്രി 11 മണിക്ക് ഗോൾ അടിക്കുന്നതും ജയം വരിക്കുന്നതും ഫോട്ടോ സഹിതം അടിച്ച് കയറ്റി പുലർച്ച 4 മണി മുതൽ പത്രങ്ങൾ വിതരണം ചെയ്യുന്ന നാടായി മാറിയത് വിരൽ തുമ്പിനാലാണ്. അതും അതിന്റെ മഹാത്മ്യവും അടുത്തറിയണമെങ്കിൽ പഴയ കാലത്തിലേക്ക് വെറുതെ ഒന്ന് തിരിഞ്ഞ് നോക്കുന്നത് വളരെ നന്നായിരിക്കും.

നമ്മുടെ നാട്ടിൽ നിന്നുള്ള ഈയം നിറച്ച് ഉണ്ടാക്കുന്ന അക്ഷരങ്ങളിൽ നിന്നും അച്ചിൽ നിന്നും അച്ചടി യന്ത്രങ്ങളിൽ നിന്നും തുടങ്ങി ലോകത്തിലെ എല്ലാവിധ അച്ചടി യന്ത്ര സാമഗ്രികളുമുണ്ടായിരുന്ന ഒരെയൊരു പ്രിന്റിംഗ് പ്രസ്സായിരുന്നു അന്നത്. അതും ഷാർജയിൽ. മറ്റൊരു, ഷാർജ പ്രിന്റിംഗ് പ്രസ്സിൽ നിന്നുള്ള പരിചയമാണ് എന്നെ ഈ വലിയ ഒരു സ്ഥാപനത്തിൽ കൊണ്ടെത്തിച്ചതും. അതും ഇത്തരുണത്തിൽ ഇവിടെ സ്മരിക്കാതെ വയ്യ. മിഡിൽ ഈസ്റ്റിൽ, പ്രിന്റിംഗ് പ്രസ്സുകൾ അണിയിച്ചൊരുക്കി കൊടുക്കു

ന്നതോടൊപ്പം അവർക്കെല്ലാം തന്നെ അത്യാധുനികയന്ത്രസാമഗ്രികൾ നൽകാനുള്ള വിതരണാവകാശവും അന്ന് ആ സ്ഥാപനത്തിന് മാത്രമായിരുന്നു. അന്ന് ഇത് പോലെ അച്ചടിശാല ഇവിടെ, കേരളത്തിൽ, നമ്മുടെ നാട്ടിലൊന്നുമില്ലായിരുന്നു. അതിന് കാരണം അന്ന് അവിടെയുണ്ടായിരുന്നതിൽ അധികവും അത്യാധുനിക സൗകര്യങ്ങളുള്ള ജർമ്മൻ മിഷിനറികളുമായിരുന്നു.

50 പേർക്ക് ജോലി ചെയ്യാവുന്ന ഓഫീസ് സൗകര്യങ്ങളോടെ അധിക യന്ത്രസാമഗ്രികളും അന്ന് ആട്ടോമാറ്റിക്കായിരുന്നു. എന്നിട്ടും നൂറിലേറെ ജോലിക്കാരാൽ നിറഞ്ഞതായിരുന്നു ആ പ്രിന്റിങ്ങ് പ്രസ്സ്. ടെലക്സ്, എല്ലാവിധ അത്യാധുനീക സൗകര്യങ്ങളുള്ള ഫോൺ സർവ്വിസോടുകൂടിയ വിശാലമായ ഓഫീസ്. ഫോട്ടോ ടൈപ്പ് സെറ്റിംഗ്, ആർട്ടിസ്റ്റ് ക്യാബിൻ, കട്ട് ആന്റ് പേസ്റ്റ് ആർട്ട് റൂം വിവധ തരം വിദേശ നിർമ്മിത ക്യാമറകൾ, ഡാർക് റൂം, ഫിലിം മേക്കിംഗ്, പോസറ്റീവ്, നെഗറ്റീവ്, പ്ലേറ്റ് മേക്കിംഗ്, എന്നിങ്ങനെ അന്ന് നമ്മെ അത്ഭുതപ്പെടുത്തുന്നതായിരുന്നു ആ പ്രിന്റിംഗ് പ്രസ്സിലെ സൗകര്യങ്ങളത്രയും. അധികവും ഹാഡിൽ ബർക് ജർമ്മൻ മെഷിനറികളും സ്പീഡ് മാസ്റ്റർ, 70 x 100 ഒരെ സമയം അകവും പുറവും പ്രിന്റ് ചെയ്യുന്ന വമ്പൻ, കോറസ് മെഷിൻ, ജി. ടി. യോ 52, അത് ഒറ്റ കളറും 4 Colour ഉം ഒരെ സമയം പ്രിന്റ് ചെയ്യുന്നവ. ഗാതറിൻ മെഷീൻ, ഫോൾഡിങ്ങ് മെഷീൻ പൊളാർ കട്ടിംഗ് മെഷീൻ, അതിവിപുലമായ പാക്കിംഗ് സെക്ഷൻ, സ്റ്റോർ, ഒരു മാസത്തിന് പേപ്പറുകളും റോ മെറ്റീരിയലും സൂക്ഷിക്കാൻ വലിയ റാക്കുകളും മുറികളും. ഇവിടെ ഇന്നും വന്നെത്തിയിട്ടില്ലാത്ത NCR Paper. അത് സൂക്ഷിക്കാൻ AC Room വേണം. അതിനുള്ള ഏറെ സൗകര്യങ്ങൾ, എന്നിങ്ങനെ ഒരേ സമയം ഒരു പാട് സൗകര്യങ്ങളുള്ള ഒരു വൻ പ്രസ്സിലാണ് 8 വർഷത്തോളം പ്രൊഡക്ഷൻ ആൻറ് സെയിൽസ് മാനേജർ ആയി ജോലി ചെയ്യാൻ എനിക്ക് ഭാഗ്യം ലഭിച്ചതും. അത് നന്ദിയോടെ ഇവിടെ സ്മരിക്കാതെ വയ്യ.

പീന്നിട് ഫാക്സ്, പേജർ എന്നിങ്ങനെ എത്രയെത്ര സൗകര്യങ്ങൾ നമ്മെ തേടിയെത്തി. 250 കിലോമീറ്ററോളം ഞങ്ങൾ യാത്ര ചെയ്ത് പ്രിന്റിങ്ങിനുള്ള ഒരു പ്രൂഫ് കാണിക്കാൻ പോയിരുന്നതിൽ നിന്ന് രക്ഷപ്പെടുത്തിയത് ഫാക്സ് മെഷീനായിരുന്നു. അങ്ങിനെ എന്തെല്ലാം അത്ഭുതങ്ങളിലൂടെയാണ് നാം കടന്ന് പോന്നതും. ഒന്നും ഈ അതിപ്രസരത്തിൽ നമുക്ക് മറക്കാവതല്ല. ഈ ഒരു എഴുത്തിൽ ഒതുക്കാനാവാത്ത ഒരു പിടി അത്ഭുതങ്ങൾ ഇനിയും ഏറെയുണ്ട്, ആ കാലഘട്ടത്തെക്കുറിച്ച് എഴുതാൻ. സ്നേഹസമ്പന്നനായ അറബി മുതലാളിയെക്കുറിച്ചും പ്രതിബദ്ധതയുള്ള ജോലിക്കാരെക്കുറിച്ചും ഒരു നല്ല സൗഹൃദ വലയങ്ങളെക്കുറിച്ചും മറ്റും ഒരു പിടി, ഒരു പിടി എഴുതാനുണ്ട്.

Adcom സൗഹൃദം വഴി Point of View വിൽ ഞാൻ എത്തിപ്പെട്ടത് വെറും ഒരു കാഴ്ച്ചപ്പാട് മാത്രമായെല്ലായെന്ന് എനിക്ക് പലപ്പോഴും തോന്നിയിട്ടുണ്ട്. എന്റെ ജീവിതാനുഭവങ്ങൾ കൂടിയാണ് എന്റെ കാഴ്ച്ചപ്പാടിലൂടെ എഴുതി ചേർക്കാൻ പ്രിയ Adcom Team എനിക്ക് അവസരം തന്നതും തന്നിരിക്കുന്നതും. വിരൽ തുമ്പിലൂടെ എന്റെ സൗഹൃദങ്ങൾ നിലനിർത്തുന്നതും പലരെയും എനിക്ക് പരിചയപെടുത്തുവാനാവുന്നതും ചില വിവരണങ്ങളും മറ്റും ഇങ്ങനെയൊക്കെ ചെയ്യാനാകുന്നതിൽ എല്ലാവരെയും സ്തുതിക്കാതെ വയ്യ. അവസരമേകുന്ന പത്രതാളുകളെയും. ഒപ്പം ഒരായിരം നന്ദിയും കടപ്പാടും ഇത്തരുണത്തിൽ അഡ്കോമിനെയും അറിയിക്കാതെ വയ്യ. ●



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്

## Homage

# മഹാകവി അക്കിത്തം



മനുഷ്യസ്നേഹത്തിന്റെ മഹാഗാഥകളെന്നു വിശേഷിപ്പിക്കാവുന്ന കവിതകളെഴുതിയ അക്കിത്തം ദേശീയപ്രസ്ഥാനത്തിലും യോഗക്ഷേമ സഭയുടെ പ്രവർത്തനങ്ങളിലും സജീവമായി പ്രവർത്തിച്ചിട്ടുണ്ട്. ചെറുപ്പത്തിൽ തന്നെ സംസ്കൃതത്തിലും സംഗീതത്തിലും ജ്യോതിഷത്തിലും അവഗാഹം നേടി. 1956 മുതൽ കോഴിക്കോട് ആകാശവാണി നിലയത്തിൽ സ്ക്രിപ്റ്റ് എഴുത്തുകാരനായി പ്രവർത്തിച്ച അദ്ദേഹം 1975ൽ ആകാശവാണി തൃശ്ശൂർ നിലയത്തിൽ എഡിറ്ററായും ചുമതല വഹിച്ചു. കവിത, ചെറുകഥ, നാടകം, വിവർത്തനം, ലേഖനസമാഹാരം എന്നിവയുൾപ്പെടെ അൻപതോളം കൃതികൾ രചിച്ചിട്ടുണ്ട്. ഇതുപതാം നൂറ്റാണ്ടിന്റെ ഇതിഹാസം, ബലിദർശനം, പണ്ടത്തെ മേൽശാന്തി, ഇടിഞ്ഞു പൊളിഞ്ഞ ലോകം, മാനസപൂജ, വെണ്ണക്കല്ലിന്റെ കഥ, മനസാക്ഷിയുടെ പൂക്കൾ, കളിക്കൊട്ടിലിൽ, നിമിഷ ക്ഷേത്രം, പഞ്ചവർണ്ണക്കിളി, അരങ്ങേറ്റം, മധുവിധു, ഒരു കുല മുന്തിരിങ്ങ തുടങ്ങിയവയാണ് പ്രധാന കൃതികൾ. പത്മശ്രീ, കേന്ദ്ര സാഹിത്യ അക്കാദമി അവാർഡ്, കേരള സാഹിത്യ അക്കാദമി അവാർഡ്, എഴുത്തച്ഛൻ പുരസ്കാരം ഉൾപ്പെടെയുള്ള ബഹുമതികൾ ലഭിച്ചിട്ടുണ്ട്. 2020 ഒക്ടോബർ 15ന് 94–ാം വയസ്സിൽ അന്തരിച്ചു.

# സംരംഭകൻ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ

പുതിയതായി സംരംഭങ്ങൾ ആരംഭിക്കുന്നവർക്ക് ഏറെ കാര്യങ്ങൾ ശ്രദ്ധിക്കേണ്ടതും പഠിക്കേണ്ടതുമുണ്ട്. ഏതാനും ചില സൂചനകൾ ഇതാ...

### ദിശാബോധം ഉണ്ടായിരിക്കുക

ബിസിനസ് ഏത് മേഖലയിലായിരിക്കണം എന്നത് ഉറപ്പിക്കുകയും അതിൽ തന്നെ ശ്രദ്ധ പതിപ്പിക്കുകയും ചെയ്യേണ്ടത് അത്യാവശ്യമാണ്. ബിസിനസുകാർ വൈവിധ്യങ്ങളായ പ്രവർത്തനങ്ങളിലേക്ക് ബിസിനസിനെ വ്യാപിപ്പിക്കാറുണ്ട്. എന്നാൽ ഇത് പ്രാഥമിക ബിസിനസിനെ ബാധിക്കരുത്.

### കസ്റ്റമർ ആരെന്നറിയുക

സംരംഭകർ തങ്ങളുടെ ഉപഭോക്താക്കൾ ആരെന്നും ഉപഭോക്താക്കളുടെ ആവശ്യങ്ങൾ എന്തെന്ന് തിരിച്ചറിയാൻ കഴിയാത്തതും. ഉപഭോക്താക്കളെ പഠിക്കുക എന്നതാണ് സംരംഭകർ ചെയ്യേണ്ടത്.

### സഹായങ്ങൾ ചോദിക്കുക

സംരംഭകർക്ക് ചില നേരങ്ങളിൽ സഹായ സഹകരണങ്ങൾ ആവശ്യമായി വരുമ്പോൾ സഹായം അഭ്യർത്ഥിക്കുന്നതിൽ തെറ്റില്ല.

### സംസാരിക്കുക

ബിസിനസിനെക്കുറിച്ച് ആത്മവിശ്വാസത്തോടെ സംസാരിക്കാൻ കഴിയണം. നിങ്ങൾക്ക് ചുറ്റുമുള്ളവരിൽ നിങ്ങളുടെ വ്യക്തിത്വം മാത്രമല്ല ബിസിനസിനെക്കുറിച്ചുള്ള കാഴ്ചപ്പാട് വളർത്താനും അത് വളരെ പ്രധാനമാണ്.

### നിരീക്ഷണം

സമാന ബിസിനസുകൾ, ബിസിനസുകാർ, ബിസിനസിനെ ബാധിക്കുന്ന കാര്യങ്ങൾ, പൊതുവായ വിവരങ്ങൾ എന്നിവ അറിഞ്ഞു വെക്കുക.

### നെറ്റ്‌വർക്കിംഗ്

തീരെ സംസാരിക്കാത്ത ആളുകൾ ബിസിനസിൽ പ്രശസ്തരാകാറില്ല എന്നാണ് പുതിയ കാലത്തെ സാമ്പത്തിക വിദഗ്ധർ പറയുന്നത്. മറ്റ് ബിസിനസുകാരുമായി സംവദിക്കുകയും അനുബന്ധ ബിസിനസുകളെ മനസ്സിലാക്കുകയും സമൂഹത്തിലെ എല്ലാ മേഖലയിലുള്ളവരുമായി ആശയങ്ങൾ പങ്കുവെക്കുകയും ചെയ്യണം.

### ക്രിയേറ്റിവിറ്റി

ഇന്നവേഷൻ എന്നാൽ അത് സാങ്കേതിക മികവ് മാത്രമല്ല ക്രിയേറ്റിവിറ്റി കൂടെയാണെന്ന് അറിയുക. വ്യത്യസ്തമായ ആശയങ്ങളില്ലാതെ എത്ര സാങ്കേതിക മികവുണ്ടായിട്ടും കാര്യമില്ല. ●

## പുസ്തക പരിചയം

### BUILDING BRAND EXPERIENCES

Darren Coleman




Retaining brand relevance is fundamental to organizational success, and an increasing challenge that high-level marketing professionals now face. In the past, many have responded with product or price-based competition, yet this can only propel a brand so far when it comes to retaining long-term relevance. Research shows that consumers are in fact driven by emotion and positive brand experiences have the power to drive engagement, while simultaneously offering countless options for competitive differentiation. Building Brand Experiences enables managers and executives to realize this and create tailored, relevant experiences that will appeal to consumers and drive brand performance.

Practically structured around The Brand Experience Blueprint, Building Brand Experiences provides a step-by-step guide to the process of building effective brand experiences based on tried-and-tested tools, templates and informed research. Combining expert insight and real-world examples in an anecdotal and digestible way, Building Brand Experiences is the essential guide to crafting relevant experiences that consumers will love, to improve brand engagement and drive results.

Price : Amazon paperback Rs.1441/- Kindle edition Rs.1416/-

# സ്വപ്നസുന്ദരി




കെ. ജെ. ഫിലിപ്പ് സംവിധാനം ചെയ്യുന്ന 'സ്വപ്നസുന്ദരി' പ്രണയത്തിനും സംഗീതത്തിനും ആക്ഷനും പ്രാധാന്യമുള്ള ചിത്രമാണ്. അൽഫോൺസാ വിഷ്വൽ മീഡിയയുടെ ബാനറിൽ ഷാജു സി. ജോർജ് ആണ് ചിത്രം നിർമിക്കുന്നത്. റോയിറ്റ അങ്കമാലിയുടെ കഥയ്ക്ക് തിരക്കഥയും സംഭാഷണവും രചിച്ചത് സീതു ആൻസനും കുമാർ സെനും ചേർന്നാണ്.

സമ്പന്ന കുടുംബത്തിലെ എൻജിനീയറായ മകൻ ഷാനു ജോലിയ്ക്ക് പോകാതെ ചിത്രരചന, മോഡലിംഗ് എന്നിവയുമായി നടക്കുന്നു. അവനെ ഫോണിൽ വിളിക്കുന്ന ഒരു പെൺകുട്ടിയെ തേടി ഷാനു മൂന്നാറിലേക്ക് ബൈക്കിൽ യാത്ര തിരിക്കുന്നു. തേയിലത്തോട്ട ഉടമയും ജില്ലാ പഞ്ചായത്ത് പ്രസിഡന്റുമായ തേക്കാട്ടിൽ സഖറിയയുടെയും മകൻ ജോണിന്റെയും തൊഴിലാളി നേതാവ് സെൽവന്റെയും മുന്നിൽ അവൻ എത്തപ്പെടുന്നു. തുടർന്നുണ്ടാകുന്ന സസ്പെൻസ് രംഗങ്ങളിലൂടെ കഥ മുന്നോട്ടു പോകുന്നു. സനീഫ് അലി, ഡോ. രജിത്കുമാർ, രമ്യാ പണിക്കർ, ജിന്റോ, നിഷാദ് കല്ലിംഗൽ, ശിവജി ഗുരുവായൂർ, സാജൻ പള്ളുരുത്തി, പ്രദീപ് പള്ളുരുത്തി, ഷാൻസി സലാം, അന്ന ഏയ്ഞ്ചൽ, വിഷ്ണു ജി. നായർ, ഷാജൻ കുന്നംകുളം, ബെന്നി കോട്ടയം, മുഹമ്മദ് സാജിദ് സലാം, ബാലസൂര്യ, രാജശ്രീ, ദിവ്യാ തോമസ്, ഷാരോൺ സഹിം, ഷാർലറ്റ്, ദേവി നന്ദന, സോന, ഫിറോസ് ബാബു, സ്വാമി ഗംഗേഷാനന്ദ, സാഫല്യം കബീർ, രവി മസ്കറ്റ്, ആഷിഖ, ഷൈജി, ഇന്ദുജ, മധു പിള്ള, ജോയ് നടുക്കുടി, അൽന, മാസ്റ്റർ ഷെയ്ഖ് ഫാബിൽ, രമേഷ് ആനപ്പാറ, ഷിബു പത്തനംതിട്ട, രശ്മി. ആർ, ലൈല ചങ്ങനാശ്ശേരി, മൈജു ചേർത്തല, സണ്ണി അങ്കമാലി, ബിജോയ്സ് അങ്കമാലി, ഷെമീർ ബാബു, കിരൺ ബാബു, ഷാജിക്ക ഷാജി, സാബു കൃഷ്ണ, അബു പട്ടാമ്പി, സാബു പന്തളം, മാസ്റ്റർ മുഹമ്മദ് ജസിം, വില്യംസ്, സുബിൻ ബാബു, ആര്യാ ജയൻ, സുജാത കോട്ടയം, മാസ്റ്റർ ക്രിസ് ജോൺ ഫിലിപ്പ്, അജയകുമാർ തുടങ്ങിയവരാണ് പ്രധാന താരങ്ങൾ.

ഗാനരചന : ഹംസ കുന്നത്തേരി, ജെറിൻ, സുഭാഷ് ചേർത്തല, ഫെമിൻ ഫ്രാൻസിസ്, സുദർശൻ പുത്തൂർ. സംഗീത സംവിധാനം: അജിത്ത് സുകുമാരൻ, ഹംസ കുന്നത്തേരി, വിഷ്ണു മോഹനകൃഷ്ണൻ, ഫെമിൻ ഫ്രാൻസിസ്. ഗായകർ: നജിം അർഷാദ്, പ്രദീപ് പള്ളൂരുത്തി, വിധു പ്രതാപ് , സിദ്ധാർത്ഥ് ശങ്കർ, സുദർശൻ പുത്തൂർ, ശോഭ ശിവാനി, ദേവി നന്ദന, മിഥുന്യാ ബിനീഷ്. ഛായാഗ്രഹണം : റോയിറ്റ അങ്കമാലി. എഡിറ്റിംഗ്, വി എഫ് എക്സ്: ഗ്രേസൺ സെബാസ്റ്റ്യൻ ചെന്നൈ. ചീഫ് അസോസിയേറ്റ് ഡയറക്ടർ: സീതു ആൻസൻ. പ്രൊഡക്ഷൻ കൺട്രോളർ: ഷാൻസി സലാം. അസോസിയേറ്റ് ഡയറക്ടർമാർ: മധു ആർ. പിള്ള, മുഹമ്മദ് സാജിദ് സലാം. അസിസ്റ്റന്റ് ഡയറക്ടർമാർ: ആഷിഖ്, സുബിൻ ബാബു. കലാസംവിധാനം: സണ്ണി അങ്കമാലി. സംഘട്ടനം: അഷറഫ് ഗുരുക്കൾ. മേക്കപ്പ്: അനീഷ്, വിനീഷ്. കോസ്റ്റ്യൂംസ്: അന്നാ ഏയ്ഞ്ചൽ, ജിഷ ബാബു.കോറിയോഗ്രാഫി: ബിനീഷ് കോഴിക്കോട്. പി ആർ ഒ: റഹിം പനവൂർ. ലൊക്കേഷൻ മാനേജർ: അലക്സ് പെത്തൂട്ടി, ജോൺസൺ ജോണി. പോസ്റ്റർ ഡിസൈനർ: ഗോൾഡൻ ഫ്രെയിംസ്. പ്രൊഡക്ഷൻ മാനേജർമാർ: സുമേഷ് ചേർത്തല, രമേഷ് ആനപ്പാറ, മുഹമ്മദ്.

# പ്രണയ മ്യൂസിക്കൽ വീഡിയോ ആൽബം 'രണ്ടായിരുന്നില്ല നമ്മൾ'

സിനിമ പി ആർ ഒ റഹിം പനവൂർ ഗാനരചനയും സംവിധാനവും നിർവഹിക്കുന്ന മ്യൂസിക്കൽ വീഡിയോ ആൽബമാണ് 'രണ്ടായിരുന്നില്ല നമ്മൾ'.

എച്ച് ആർ എൻ എസ് ക്രിയേഷൻസിന്റെ ബാനറിലാണ് നിർമ്മാണം. സത്യസന്ധവും ആത്മാർത്ഥവുമായ പ്രണയത്തെക്കുറിച്ചുള്ള ആൽബമാണിത്. സംഗീത സംവിധാനം : സന്ദീപ്കുമാർ സൽസ മ്യൂസിക് ബാന്റ്. ഗായകർ : ഹാഷിംഷാ സാഗര, നിജി സിറാജ്, ആദിത്യാ സുരേഷ്. സ്റ്റുഡിയോ : എസ് കെ ആർ സ്റ്റുഡിയോസ് തിരുവനന്തപുരം. മിക്സിംഗ് : സജീവ് സ്റ്റാന്റ്ലി, ഗുഡ് ടോൺ മീഡിയ എറണാകുളം. ഛായാഗ്രഹണം : നജീം എസ്. എ. ഡിസൈൻ : ദീപ റ്റി. തിരുവനന്തപുരത്താണ് ആൽബം ചിത്രീകരിച്ചത്.



# ഓമനക്കൊപ്പം





മൂവി ലവേഴ്സ് അസോസിയേഷന്റെ ബാനറിൽ കർട്ടൻ റെയ്സർ അവതരിപ്പിക്കുന്ന ഹ്രസ്വചിത്രമാണ് ഓമനക്കൊപ്പം. വി. എസ്. സുധീർഘോഷ് സംവിധാനം ചെയ്ത ഈ ചിത്രത്തിന്റെ കഥയും തിരക്കഥയും സംഭാഷണവും രചിച്ചത് സതീഷ് പി. കുറുപ്പ് ആണ്.

കേരളത്തിന്റെ വേദനയായി മാറിയ ദേവനന്ദയുടെ വിയോഗംപോലെ ഒരു കടങ്കഥയായി തോന്നുന്ന സംഭവങ്ങളിലൂടെ പ്രഹേളികയായി തീരുന്ന ഒരു തിരോധാനത്തിന്റെ നിലയ്ക്കാത്ത രോദനങ്ങൾ അവതരിപ്പിക്കുകയാണ് ഈ ചിത്രം. കർട്ടൻ റെയ്സറിൽ നിന്ന് പരിശീലനം നേടിയവരാണ് സതീഷ് പി. കുറുപ്പിനോടൊപ്പം ഇതിൽ അഭിനേതാക്കളായത്. ഫരിയ ഹുസൈൻ പ്രധാന കഥാപാത്രത്തെ അവതരിപ്പിക്കുന്നു. അക്ഷയ ദീപക്, സെബാസ്റ്റ്യൻ ജൂലിയൻ, ദീപക ദിവാകർ, ഷമീർ നൗഷാദ് എന്നിവരാണ് മറ്റു താരങ്ങൾ.

നിർമ്മാണം : പുഷ്പ പെരുമാനൂർ. ഛായാഗ്രഹണം, ചിത്രസംയോജനം : ആനന്ദ് എസ്. ലിൻ. സംഗീതം, ആലാപനം : എസ്. ആർ. സൂരജ്. സംവിധാന സഹായികൾ : തരുൺ തിലക്, അസ്ബിൻ എഫ്. മുഹമ്മദ്. കലാ സംവിധാനം : മഹേഷ് എസ്. ജി. നായർ. വാർത്താ പ്രചാരണം : റഹിം പനവൂർ.

The Curtain Raiser എന്ന യൂട്യൂബ് ചാനലിൽ 18 മിനിറ്റ് ദൈർഘ്യമുള്ള ഈ ഹ്രസ്വ ചിത്രം കാണാം.

# ഉപമ

അമ്പതിൽപ്പരം രാജ്യാന്തര അവാർഡുകൾ സ്വന്തമാക്കി എസ്. എസ്. ജിഷ്ണുദേവ് രചനയും സംവിധാനവും നിർവഹിച്ച ഉപമ എന്ന മലയാള ചലച്ചിത്രം ലോക പ്രശസ്തി നേടുന്നു

അമേരിക്ക, ഇംഗ്ലണ്ട്, ഓസ്ട്രേലിയ, ജപ്പാൻ, സ്വീഡൻ, സ്ലോവാക്യ, ബംഗ്ലാദേശ്, തായ് ലൻഡ്, സിങ്കപ്പൂർ, നേപ്പാൾ, ഇന്ത്യ തുടങ്ങിയ വിവിധ രാജ്യങ്ങളിലായി 75 ൽ പരം രാജ്യാന്തര ഫെസ്റ്റിവലുകളിൽ ഉപമ ഒഫീഷ്യൽ സെലക്ഷൻ നേടിയിട്ടുണ്ട്. അമേരിക്കയിൽ നടന്ന സീൻ ചലച്ചിത്ര മേളയിൽ മികച്ച സംവിധായകൻ, മികച്ച സിനിമ എന്നീ പുരസ്കാരങ്ങൾ ഈ ചിത്രത്തിന് ലഭിച്ചു. സ്പെയിനിൽ നടക്കുന്ന പതിനാറാമത് എൽ ഓജോ കോജോ ഫെസ്റ്റിവലിൽ പരിഗണിക്കപ്പെട്ട നാലു സിനിമകളിൽ ഒന്ന് ഉപമ ആണ്. ഇംഗ്ലണ്ടിൽ നടന്ന സ്ട്രൈറ്റ് ജാക്കറ്റ് ഗറില്ലാ ഫെസ്റ്റിവലിൽ ഒഫീഷ്യൽ സ്ക്രീനിംഗിനായി ഉപമയെ തിരഞ്ഞെടുത്തു. റോമിൽ നടന്ന ല ഡോൾസ് വിറ്റ സിനി റോമാ ഫെസ്റ്റിവലിൽ മികച്ച സിനിമയായി ഈ ചിത്രത്തെ തിരഞ്ഞെടുത്തു അമേരിക്കൻ ഗോൾഡൻ പിക്ചർ അവാർഡ് ഉപമയുടെ ഒറിജിനൽ സ്കോറിന് പശ്ചാത്തല സംഗീത സംവിധായകനായ വൈതീശ്വരൻ ശങ്കറിനെ തേടിയെത്തി.

ആർട്ടിസ്റ്റ് ഫിലിംസിന്റെ ബാനറിൽ നിതിൻ നോബിൾ ആണ് ചിത്രം നിർമ്മിച്ചത്. അനിൽ ബാബു, അമൽ മനോഹർ എന്നിവരാണ് സഹ നിർമ്മാണം. ഉപമയിൽ കേന്ദ്രകഥാപാത്രമായ അപ്പുവിനെ അവതരിപ്പിച്ചിരിക്കുന്നത് ശശികാന്തൻ ആണ്. പ്രധാന വേഷങ്ങളിൽ മാനസ പ്രഭു, അനസ് റഹിം. ജെ, സുനിൽകുമാർ, സിയ, രാജേഷ് അറപ്പുരയിൽ, നിതിൻ നോബിൾ, ഹരി, സഹിൽ, പ്രശാന്ത് ദിവാകരൻ എന്നിവരും എത്തുന്നുണ്ട്. ചിത്രത്തിന്റെ ടൈറ്റിൽ സോങ് ചിട്ടപ്പെടുത്തിയത് നിതിൻ നോബിൾ ആണ്. സിനിമാട്ടോഗ്രാഫി, എഡിറ്റിംഗ്, ഗാനരചന എന്നിവ നിർവഹിച്ചതും സംവിധായകൻ എസ് എസ്. ജിഷ്ണു ദേവ് തന്നെയാണ്. സൗണ്ട് എഞ്ചിനീയർ : വൈതീശ്വരൻ ശങ്കർ. സ്റ്റുഡിയോ : മ്യൂസിക്ക് ഫാക്ടറി. അസിസ്റ്റന്റ് സിനിമാട്ടോഗ്രാഫി : അരവിന്ദ് രവിചന്ദ്രൻ. അസോസിയേറ്റ് ഡയറക്ടർ : രാജേഷ് വടകോട്. പി ആർ ഒ : റഹിം പനവൂർ.









# Editorials of the month

മാതൃഭൂമി ഒക്ടോബർ 02, 2020

## മഹാത്മജിയുടെ ഭാരതം കേഴുമ്പോൾ

നിരന്തര രക്തസാക്ഷിത്വംകൊണ്ട് ചരിത്രത്തിലും വർത്തമാനത്തിലും ശോണിതവുമണിഞ്ഞു നിറഞ്ഞുനിൽക്കുകയാണ് മഹാത്മാവ്. ദക്ഷിണാഫ്രിക്കയിൽ രണ്ട് പതിറ്റാണ്ടുകാലം വർണവെറിക്കെതിരെ പോരാടിക്കൊണ്ടാണ് മോഹൻദാസ് കരംചന്ദ് ഗാന്ധി സവിശേഷശൈലിയിൽ രാഷ്ട്രീയക്കാരനാകുന്നത്. ഇന്ത്യയിൽ തിരിച്ചെത്തിയിട്ടും നാലുവർഷം അദ്ദേഹം സാധാരണ രാഷ്ട്രീയപ്രവർത്തനത്തിന്റെ ഭാഗമായില്ല. ഭൂനികുതി വർദ്ധനയ്ക്കെതിരെ കൃഷിക്കാരെ സംഘടിപ്പിക്കുകയും പൗരാവകാശസംരക്ഷണത്തിനുവേണ്ടിയും പ്രചരണം നടത്തുകയായിരുന്നു. 1919ൽ റൗലറ്റ് നിയമം കൊണ്ടുവന്നപ്പോഴാണ് മോഹൻദാസിലെ രാഷ്ട്രീയനായകനും വിപ്ലവകാരിയും പ്രത്യക്ഷമായത്. കാർഷിക പ്രശ്നങ്ങളിൽ കൃഷിക്കാരെ ഉണർത്തി സമരസജ്ജരാക്കി, പൗരാവകാശത്തിനായി സത്യാഗ്രഹമാർഗം ആവിഷ്ക്കരിച്ച്, ജാതീയമായ ഉച്ചനീചത്വത്തിനെതിരായി അനുസ്യൂതസമരം പ്രഖ്യാപിച്ചാണ് ഗാന്ധിജി ദേശീയപ്രസ്ഥാനത്തിന്റെ നായകത്വത്തിലേക്ക് ഉയർന്നു വന്നത്. മഹാത്മജിയുടെ ജന്മവാർഷികവേളയിൽ ഈ ഓർമ്മ പ്രത്യേകം പ്രസക്തമാകുന്നു. ജാതിമർദനവും അയിത്തവും ഉച്ചനീചത്വവും സ്ത്രീ പീഡനവും പാരതന്ത്ര്യവും മതസ്പർധയും ഹിംസയും ഇല്ലാത്ത ഭാരതം എന്ന ഗാന്ധിയൻ സ്വപ്നം യാഥാർത്ഥ്യമാകാകനുള്ള എളിയ ശ്രമമെങ്കിലും ഓരോരുത്തരിൽനിന്നുണ്ടാകുമ്പോഴാണ് ഗാന്ധിജയന്തി യഥാർത്ഥത്തിൽ സംഭവിക്കുക.

---

മലയാള മനോരമ ഒക്ടോബർ 05, 2020

## പ്രതീക്ഷയോടെ മലയോരങ്ങൾ

സംസ്ഥാനത്തെ 23 വന്യജീവിസങ്കേതങ്ങളുടെ ഒരു കിലോമീറ്റർ ചുറ്റളവിൽ പരിസ്ഥിതിലോല മേഖല (ഇക്കോളജിക്കലി സെൻസിറ്റീവ് സോൺ) ആയി പ്രഖ്യാപിക്കുന്നതു സംബന്ധിച്ച് നൽകിയ ശുപാർശകളിൽ ഭേദഗതി വരുത്തി കേന്ദ്ര വനം പരിസ്ഥിതി മന്ത്രാലയത്തിനു കേരളം വീണ്ടും റിപ്പോർട്ട് സമർപ്പിക്കുന്നതു പ്രതീക്ഷ നൽകുന്നു. സംസ്ഥാനത്തെ ഓരോ സംരക്ഷിത പ്രദേശത്തിനും (ദേശീയ ഉദ്യാനങ്ങളും വന്യജീവിസങ്കേതങ്ങളും) പ്രത്യേകമായി പരിസ്ഥിതി ലോല മേഖല പ്രഖ്യാപിക്കപ്പെടാത്ത പക്ഷം സംരക്ഷിത വനമേഖലയ്ക്കുചുറ്റുമായി 10 കിലോമീറ്റർ പ്രദേശം പരിസ്ഥിതിലോല മേഖലയായിരിക്കുമെന്നാണു വനം പരിസ്ഥിതി മന്ത്രാലയത്തിന്റെ നിർദേശം. മറ്റു സംസ്ഥാനങ്ങളെ അപേക്ഷിച്ച് കേരളത്തിൽ ജനസാന്ദ്രത കൂടുതലാണ്. പരിസ്ഥിതിലോല മേഖലയുടെ പരിധി പൂജ്യം മുതൽ ഒരു കിലോമീറ്റർ വരെയാക്കി ചുരുക്കിയെങ്കിലും ഇതിലുൾപ്പെട്ട ജനവാസമേഖലകൾ ചുരുങ്ങിയ ദിവസങ്ങൾക്കുള്ളിൽ കണ്ടെത്തുകയെന്നത് ക്ലേശകരമാണ്. പരിസ്ഥിതിലോല മേഖലകളിൽ നിന്നും ജനവാസമേഖലകളെ ഒഴിവാക്കാനുള്ള ദൗത്യം ഫലപ്രദമായും കൃത്യതയോടെയും നിർവഹിക്കേണ്ടതുണ്ട്. നമ്മുടെ വനാതിർത്തി മേഖലയിലുള്ളവരും കർഷകരും എപ്പോഴും ദുരിതം നേരിടുന്നവരാണ്. ഇനിയൊരു പ്രതിസന്ധികൂടി താങ്ങാൻ അവർക്കാവില്ല. അതുകൊണ്ടുതന്നെ പരിസ്ഥിതിലോല മേഖല സംബന്ധിച്ച അവരുടെ ആശങ്കകൾ പൂർണമായി ദൂരീകരിക്കുന്ന അന്തിമ തീരുമാനം ഉണ്ടാവാൻ ജനപ്രതിനിധികൾ രാഷ്ട്രീയവ്യത്യാസമില്ലാതെ കേന്ദ്രത്തിൽ സമ്മർദം ചെലുത്തുകകൂടി വേണം.

---

കേരളകൗമുദി ഒക്ടോബർ 07, 2020

## പഠനാവസരം ഇല്ലാതാക്കുന്ന കെടുകാര്യസ്ഥത

ഉന്നത വിദ്യാഭ്യാസ മേഖലയിൽ കെടുകാര്യസ്ഥത കൊണ്ടുമാത്രം നമ്മുടെ കുട്ടികൾക്കുണ്ടാകുന്ന നഷ്ടത്തെക്കുറിച്ച് ആരും ചിന്തിച്ചുകാണാറില്ല. ഓരോ മേഖലയ്ക്കും പ്രത്യേകം പ്രത്യേകം സർവകലാശാലകൾ നിലവിൽ വന്നിട്ടുപോലും സ്ഥിതിഗതികൾക്കു വലിയ മാറ്റം കാണുന്നില്ല. എൻജിനീയറിംഗ് പഠന നിലവാരം ഉയർത്തി കൂടുതൽ മെച്ചപ്പെട്ട പരീക്ഷാഫലം സൃഷ്ടിക്കാൻ വേണ്ടിയാണ് സാങ്കേതിക സർവകലാശാല സ്ഥാപിച്ചത്. മെഡിക്കൽ സർവകലാശാല സ്ഥാപിതമായിട്ടും സർക്കാർ മെഡിക്കൽ കോളേജുകൾ പോലും അംഗീകാരം പുതുക്കിക്കിട്ടാൻ പാടുപെടുന്നു. അടിസ്ഥാന സൗകര്യങ്ങളുടെയും ഫാക്കൽറ്റിയുടെയും അവശ്യം വേണ്ട ആശുപത്രി സൗകര്യങ്ങളുടെയും കാര്യത്തിൽ ചില കോളേജുകൾ ഏറെ പിന്നിൽത്തന്നെയാണ്. ഇവിടങ്ങളിൽ പ്രവേശനം നേടാൻ ദുര്യോഗമുണ്ടായ വിദ്യാർത്ഥികൾ പലപ്പോഴും കോടതി കയറേണ്ടി വരുന്ന അവസ്ഥയുമുണ്ട്. മെഡിക്കൽ പ്രവേശനത്തിനു കാത്തിരിക്കുന്ന കുട്ടികളെ ഈ വർഷവും നിരാശപ്പെടുത്തുന്ന തീരുമാനമാണ് മെഡിക്കൽ കൗൺസിലിൽ നിന്ന് ഉണ്ടായിരിക്കുന്നത്. അദ്ധ്യാപകരുടെ കുറവ്, കോളേജിനോടനുബന്ധിച്ച് അവശ്യം ഉണ്ടാകേണ്ട ആശുപത്രി സൗകര്യങ്ങൾ, ഹൗസ് സർജന്മാർ ആവശ്യത്തിന് ഇല്ലാത്തത്, രോഗികളുടെ കുറവ്, ലാബിന്റെയും റേഡിയോളജി വിഭാഗത്തിന്റെയും അപര്യാപ്തത തുടങ്ങിയ ന്യൂനതകൾ ചൂണ്ടിക്കാട്ടിയാണ് പ്രവേശനാനുമതി നിഷേധിച്ചിരിക്കുന്നത്. സാവകാശം ലഭിച്ചിട്ടും ന്യൂനതകൾ പരിഹരിക്കാനായില്ലെന്നത് മെഡിക്കൽ വിദ്യാഭ്യാസ വകുപ്പിന്റെ വലിയ വീഴ്ച തന്നെയാണ്. നിരുത്തരവാദപരമായ ഈ പ്രവൃത്തിയിലൂടെ നൂറോളം സമർത്ഥരായ കുട്ടികളുടെ മെഡിക്കൽ പഠന മോഹമാണ് അധികൃതർ ഇല്ലാതാക്കുന്നത്.

മലയാളമനോരമ ഒക്ടോബർ 09, 2020

## നാടുമുടിക്കുന്ന സർക്കാർ ധൂർത്ത്

നമ്മുടെ നാട്ടിൽ കോവിഡ്കാല ബുദ്ധിമുട്ടിൽ വലയുന്ന ഏതു വീട്ടമ്മയും സ്വീകരിക്കുന്ന ലളിതമായൊരു സാമ്പത്തികമന്ത്രമുണ്ട്. സമൂലമായ ചെലവുചുരുക്കൽ. നിർഭാഗ്യവശാൽ സംസ്ഥാനസർക്കാരിന് അറിയാതെ പോകുന്നതും അതുതന്നെ. ഒരുവശത്തു കടം പെരുകുമ്പോൾ മറുവശത്തു നിയന്ത്രണമില്ലാത്ത ധൂർത്താണു കേരളത്തിന്റെ ശാപം. സർക്കാർപണം എങ്ങനെ ചെലവിട്ടാലും ആരും ചോദിക്കാനില്ലെന്ന അവസ്ഥ കൂടി ഉണ്ടാകുമ്പോൾ സംസ്ഥാനത്തിന്റെ സാമ്പത്തിക ഭാവി ആശങ്കാജനകമാകുന്നു. ജനത്തിനു ഗുണമില്ലാത്ത പദ്ധതികളും ജീവനക്കാർ വെറുതേയിരിക്കുന്ന ഓഫീസുകളും നിർത്തലാക്കുമെന്നു സർക്കാർ പറയുന്നുണ്ട്. ജീവനക്കാരുടെ ശമ്പളം പിടിച്ചു വയ്ക്കേണ്ടത്ര പ്രതിസന്ധിയിലേക്കു കൂപ്പുകുത്തിയിട്ടും ധനനഷ്ടം തടയുന്നതിനുള്ള പ്രഖ്യാപനങ്ങളിൽ പലതും വെറും വാക്കായി ഇപ്പോഴും തുടരുകയാണ്. ഗ്രാമീണമേഖലയിൽ ശുദ്ധജലമെത്തിക്കുന്നതിനുള്ള പദ്ധതിക്കായി ജലവിഭവ വകുപ്പ് ലോകബാങ്കുമായി കരാർ ഒപ്പിട്ടതു 19 വർഷം മുൻപാണ്. സർക്കാരിനു കോടികളുടെ ചെലവു വരുത്തി ലോകബാങ്ക് കരാർ അവസാനിപ്പിച്ച് ഒന്നര വർഷം കഴിഞ്ഞിട്ടും ജലനിധിയും ഉദ്യോഗസ്ഥരും അതേപടി തുടരുകയാണ്. നമ്മുടെ ചില പദ്ധതികളുടെ മെല്ലെപ്പോക്കുമൂലം പാഴാകുന്ന സർക്കാർ പണം കുറച്ചൊന്നുമല്ല. വിവിധ പദ്ധതികളുടെ കൈകാര്യക്കാർ സർക്കാരാണെങ്കിലും ഇതു ജനത്തിന്റെ നികുതിപ്പണമാണ്. ജനത്തോടു സമാധാനം പറയാൻ സർക്കാർ ബാധ്യസ്ഥവുമാണ്.

---

ദീപിക ഒക്ടോബർ 10, 2020

## റോഡ് കൈയേറി സമരവും അഭിപ്രായസ്വാതന്ത്ര്യവും

പൗരാവകാശങ്ങളും ജനാധിപത്യ സ്വാതന്ത്ര്യങ്ങളുമായി ബന്ധപ്പെട്ട രണ്ടു സുപ്രധാന നിരീക്ഷണങ്ങൾ സുപ്രീംകോടതിയിൽ നിന്നുണ്ടായി. അഭിപ്രായ സ്വാതന്ത്ര്യമാണ് അടുത്തകാലത്ത് ഏറ്റവുമധികം ദുരുപയോഗം ചെയ്യപ്പെട്ട സ്വാതന്ത്ര്യമെന്നു സുപ്രീംകോടതി ബെഞ്ച് നിരീക്ഷിച്ചതാണ് അതിലൊന്ന്. പൊതുസ്ഥലങ്ങളും റോഡുകളും അനിശ്ചിതകാലം കൈയടക്കിയുള്ള സമരങ്ങൾ അംഗീകരിക്കാനാവില്ലെന്ന സുപ്രീംകോടതി നിലപാടാണു മറ്റൊന്ന്. ഭരണഘടന പൗരന്മാർക്ക് അനുവദിച്ചു നൽകിയിട്ടുള്ള അവകാശങ്ങൾ ദുരുപയോഗം ചെയ്യുന്ന പ്രവണതകൾക്കെതിരെയുള്ള മുന്നറിയിപ്പാണ് ഈ നിരീക്ഷണങ്ങളിലൂടെ കോടതി നൽകിയത്. പൗരനെന്ന നിലയിലുള്ള അവകാശങ്ങളെപ്പറ്റിയുള്ള ബോധ്യം ഇന്നു നല്ലൊരുഭാഗം ജനങ്ങൾക്കുമുണ്ടെങ്കിലും കടമകൾ മിക്കവരും വിസ്മരിക്കുന്നു എന്നതു രാഷ്ട്രമെന്ന നിലയിൽ നമ്മുടെ പരാജയമാണ്. അവകാശമെന്ന നിലയിൽ നാം നടത്തുന്ന പ്രവർത്തനങ്ങൾ മറ്റുള്ളവരുടെ അവകാശങ്ങളെ ഹനിക്കുന്നതാകരുത് എന്ന പ്രാഥമിക കാര്യം പലരും മറന്നുപോകുന്നു. അറിവില്ലായ്മയോ തെറ്റിദ്ധാരണമൂലമോ ഉള്ള അഭിപ്രായ പ്രകടനങ്ങൾ ക്ഷമിക്കാമെങ്കിലും വ്യക്തിഹത്യ ലക്ഷ്യമിട്ടുള്ളത് അങ്ങനെയല്ല. അതേസമയം ന്യായമായ വിമർശനങ്ങൾക്കു മതപരിവേഷമുള്ള വിശദീകരണങ്ങൾ നൽകിയും ഇരയായി സ്വയം ചിത്രീകരിച്ചും രക്ഷപെടാൻ നടത്തുന്ന ശ്രമങ്ങളും ഇന്നും കുറവല്ല എന്നതും ചൂണ്ടിക്കാണിക്കണം. ഇത്തരം ഹീനതന്ത്രങ്ങൾക്കെതിരെ സുപ്രീംകോടതി നിലപാട് വ്യക്തമാക്കിയിരിക്കുന്നത്. അഭിപ്രായസ്വാതന്ത്ര്യത്തിനു കൂച്ചുവിലങ്ങിടാൻ സർക്കാർ ഇറങ്ങിപ്പുറപ്പെട്ടാൽ അതും അപകടമാകും. കോടതിവിധിയുടെ അന്ത:സത്ത ഉൾക്കൊണ്ടു പ്രവർത്തിക്കുകയാണു പൊതുസമൂഹവും സർക്കാരും ചെയ്യേണ്ടത്.

---

മാതൃഭൂമി ഒക്ടോബർ 10, 2020

## വിശപ്പുമാറ്റിയതിന് ഒരു നൊബേൽ

ലോക ഭക്ഷ്യപദ്ധതിക്കാണ് ഇത്തവണത്തെ സമാധാന നൊബേൽ. പട്ടിണിയോട് പടപൊരുതുന്ന സംഘടനയ്ക്ക് കൈവന്ന ഈ പുരസ്കാരം എന്തുകൊണ്ടും അവർക്കർഹതപ്പെട്ടതായിരുന്നു. ഒട്ടേറെ രാജ്യങ്ങളിൽ സ്കൂൾ കുട്ടികൾക്ക് ഉച്ചഭക്ഷണം ലഭ്യമാക്കുന്ന, ദാരിദ്ര്യത്തോട് സന്ധിയില്ലാപോരാട്ടം നടത്തുന്ന ലോക ഭക്ഷ്യപദ്ധതിക്ക് സമാധാനത്തിനുള്ള ഈ വർഷത്തെ നൊബേൽ സമ്മാനം നൽകുകവഴി നോർവീജിയൻ നൊബേൽ കമ്മിറ്റി മാനവരാശിക്കാകെ വലിയ സന്ദേശമാണ് നൽകുന്നത്. വിശപ്പാണ് ഏറ്റവും രൂക്ഷമായ അസമാധാനം. പട്ടിണിയായവർക്ക് ഭക്ഷണം ലഭ്യമാക്കുക, പോഷകാഹാരമില്ലാത്തവർക്ക് പോഷകാഹാരം ലഭ്യമാക്കുക എന്നത് ഭരണകൂടങ്ങളുടെ പ്രാഥമിക ഉത്തരവാദിത്വമാണെന്നതുപോലെ ധാർമികമായി എല്ലാവർക്കും ഉത്തരവാദിത്വമുള്ളതുമാണ്. പ്രകൃതിവിഭവങ്ങളും ഭക്ഷ്യവസ്തുക്കളും എല്ലാവർക്കും അവകാശപ്പെട്ടതാണെന്ന സന്ദേശവും പുരസ്കാരലബ്ധിയിൽ അടങ്ങിയിട്ടുണ്ട്. ദാരിദ്ര്യത്തിന്റെയും ഭക്ഷ്യക്ഷാമത്തിന്റെയും ദുരനുഭവം ഇന്ത്യയിൽ ഏറ്റവും കൂടുതൽ അനുഭവിച്ചവരാണ് കേരളീയർ. ദാരിദ്രത്തെ ആയുധമാക്കി വംശീയ തീവ്രവാദത്തിലേക്കും ഭീകരപ്രവർത്തനത്തിലേക്കും ആഭ്യന്തരയുദ്ധത്തിലേക്കും തള്ളിവിടുന്ന, അതുവഴി ചോരക്കളി നടത്തുന്ന വിധ്വംസക ശക്തികളെ ചെറുക്കുകയാണ് പട്ടിണി നിർമ്മാർജനം ചെയ്യുന്നതിനുള്ള പരിശ്രമത്തിലൂടെ ലോക ഭക്ഷ്യപദ്ധതി ചെയ്യുന്നതെന്ന വിലയിരുത്തലാണ് നൊബേൽ കമ്മറ്റി നടത്തിയത്. പ്രായോഗിക സമാധാന പ്രവർത്തനം നിസ്സംശയം ഇതുതന്നെയാണ്.

മാധ്യമം ഒക്ടോബർ 12, 2020

## റേറ്റിങ് സമഗ്രമായ തിരുത്താണാവശ്യം

ഉള്ളതിലേറെ പ്രചാരമുണ്ടെന്നു വരുത്താൻ കണക്കുകളിൽ കൃത്രിമം കാട്ടിയ ചാനലുകളെപ്പറ്റി നടത്തിയ വെളിപ്പെടുത്തൽ ഈ രംഗത്തെ കള്ളക്കളികളെക്കുറിച്ച ആരോപണങ്ങൾ ബലപ്പെടുത്തുക മാത്രമല്ല, മാധ്യമരംഗത്തെ പ്രചാരക്കണക്കുകൾ തയാറാക്കുന്നതിലെ സുതാര്യതയില്ലായ്മയിലേക്കുകൂടി അത് വിരൽ ചൂണ്ടുന്നുണ്ട്. ഇംഗ്ലീഷ് ഒട്ടും അറിയാത്ത വീട്ടുകാർ ഇംഗ്ലീഷ് വാർത്താചാനൽ മണിക്കൂറുകളോളം തുറന്നുവയ്ക്കുന്നു, ചില പ്രത്യേക ചാനലുകളുടെ ടി.ആർ.പിയിൽ അസ്വാഭാവികമായ കുതിച്ചുകയറ്റമുണ്ടാകുന്നു, ഇങ്ങനെ വ്യാജമായി പ്രചാരണക്കണക്ക് ഉണ്ടാക്കുന്നു. ബാർക് നൽകുന്ന ടി.ആർ.പി. കണക്കനുസരിച്ചാണ് പരസ്യദാതാക്കൾ ഏതൊക്കെ ചാനലിന് ഏതെല്ലാം നിരക്കിൽ പരസ്യം നൽകണമെന്ന് തീരുമാനിക്കുന്നത്. കണക്കിലെ ഈ കൃത്രിമങ്ങൾക്ക് ഇന്ത്യയിൽ സ്വകാര്യ ചാനലുകളുടെ വരവോളം പഴക്കമുണ്ട്. ദൂരദർശന് ഏറെക്കുറെ സമ്പൂർണമായ കുത്തക ഉണ്ടായിരുന്ന കാലത്തും ജനപ്രീതിയുള്ള ആദ്യ 50 എണ്ണത്തിൽ ദൂരദർശന്റെ ഒരു പരിപാടിയും പെട്ടിരുന്നില്ല. ഇത്തരം കള്ളക്കണക്കുകളുമായി പതിറ്റാണ്ടുകൾ കഴിഞ്ഞതിനുശേഷമാണ് ടെലിവിഷൻ ഓഡിയൻസ് മെഷർമെന്റ് (ടാം) എന്ന പേരിൽ നടന്നുവന്ന കണക്കെടുപ്പിൽ ഭീമവും വ്യാപകവുമായി കള്ളത്തരം കണ്ടെത്തിയതോടെയാണ് 2015ൽ ബാർകിനെ ചുമതലപ്പെടുത്തിയത്.

---

ദീപിക ഒക്ടോബർ 13, 2020

## പഠനനിലവാരത്തിലും ഗുണമേന്മ ഉണ്ടാവണം

പൊതുവിദ്യാഭ്യാസത്തിൽ ആദ്യ സമ്പൂർണ്ണ ഡിജിറ്റൽ സംസ്ഥാനമായി മാറി കേരളം മികവിന്റെ മറ്റൊരു മുദ്രകൂടി എടുത്തണിഞ്ഞിരിക്കുകയാണ്. പൊതുവിദ്യാലയങ്ങളിൽ ഡിജിറ്റൽ ഉപകരണങ്ങൾ വിന്യസിച്ചു. കുട്ടികളുടെ വിദ്യാഭ്യാസ ഉന്നമനത്തിനു കേരള ഇൻഫ്രാസ്ട്രക്ചർ ആൻഡ് ടെക്നോളജി ഫോർ എഡ്യുക്കേഷൻ നടപ്പാക്കിയ പദ്ധതികളാണിവ. ഡിജിറ്റൽ പഠന പോർട്ടലായ സമഗ്ര, ഓൺലൈൻ പരിശീലന പോർട്ടലായ കൂൾ, ഇന്ത്യയിലെ കുട്ടികളുടെ ഏറ്റവും വലിയ ഐ.ടി കൂട്ടായ്മയായ ലിറ്റിൽ കൈറ്റ്സ് തുടങ്ങിയവയും ഈ ഹൈടെക് പദ്ധതിയുടെ ഭാഗമാണ്. സ്കൂൾ കെട്ടിടങ്ങളുടെ സൗകര്യം കൂട്ടിയതുകൊണ്ടോ പഠനോപകരണങ്ങൾ ഒരുക്കിയതുകൊണ്ടോ മാത്രം വിദ്യാഭ്യാസനിലവാരം ഉയരില്ല. പഠിതാക്കളുടെ ബൗദ്ധികവും മാനസികവുമായ കഴിവുകൾ വികസിക്കുകയും നവലോകത്തിന്റെ വെല്ലുവിളികൾ നേരിടാൻ പ്രാപ്തരാകും വിധം അവരുടെ വ്യക്തിത്വം വളർച്ചപ്രാപിക്കുകയും ചെയ്യുമ്പോഴാണ് വിദ്യാഭ്യാസ നിലവാരം ഉയരുക. സമഗ്രമായ ഗുണമേന്മാ വർദ്ധനവിനു കരിക്കുലവും ബോധനരീതിയും മെച്ചപ്പെടണം. ഇന്നത്തെ നമ്മുടെ ജ്ഞാനനിർമ്മിതി സമീപനങ്ങൾ ആഗോളവത്കൃത സമൂഹത്തിൽ പിടിച്ചു നിൽക്കാൻ കഴിയും വിധം മത്സരക്ഷമതയും ലോകനിലവാരവും ഉറപ്പാക്കുന്നതുമാണോ എന്നതിനെപ്പറ്റി തുറന്ന പുനർവിചിന്തനങ്ങൾ ആവശ്യമുണ്ട്. അക്ഷരവും ഗണിതവുമറിയാത്തവരുടെ ഗുണനിലവാരത്തിൽ അത്രയൊന്നും അഭിമാനം കൊള്ളാനില്ലെന്നു തിരിച്ചറിയണം.

---

മംഗളം ഒക്ടോബർ 21, 2020

## അക്ഷര മുത്തുകൾ കുട്ടികൾ പെറുക്കട്ടെ

അമ്പത്തിയാറ് അക്ഷരമുത്തുകളിൽ കോർത്ത സ്വർണമാലികയാണു മലയാളം. ഭാഷയുടെ മാധുര്യവും പ്രാധാന്യവും കഥകളിലും കവിതകളിലും ഗൃഹാതുരത്വമാർന്ന സ്മരണകളിലും ഓളം വെട്ടുമ്പോഴും മനപ്പൂർവമുള്ള അവഗണനയും കാലത്തിന്റേതായ വെല്ലുവിളികളും മലയാള ഭാഷയുടെ ഒഴുക്കിന് എക്കാലവും ഭീഷണിയായി നിലനിൽക്കുന്നുണ്ട്. അല്ലെങ്കിൽ എങ്ങനെയാണു പ്രീപ്രൈമറി മുതൽ പ്ളസ്ടു തലം വരെയുള്ള പാഠ്യപദ്ധതിയിൽ മലയാള അക്ഷരമാല ഇല്ലാതെ പോയത്. ഭാഷാ സ്നേഹികളുടെ നിവേദനങ്ങൾക്കൊടുവിൽ മലയാള പാഠാവലിയിൽ അക്ഷരമാല വീണ്ടും ഉൾപ്പെടുത്താനുള്ള സർക്കാർ തീരുമാനം ഉചിതമായൊരു തെറ്റു തിരുത്തലായി കണക്കാക്കാം. ഭാഷാസ്നേഹികളുടെ നിരന്തര പോരാട്ടം മലയാളത്തെ ഒരിക്കൽകൂടി കൈപിടിച്ചു നടത്തിയിരിക്കുന്നു. അമ്മിഞ്ഞപ്പാലിനൊപ്പം ഉള്ളിലൂറുന്ന ഒന്നായാണ് മാതൃഭാഷയെ ലോകം കണക്കാക്കുന്നത്. ആ ഭാഷയിലൂടെയാണ് പിറന്ന നാടിന്റെ സംസ്കാരവും ബന്ധങ്ങളും അവനിൽ ഉറയ്ക്കുന്നത്. എല്ലാവരേയും പോലെ ഫെബ്രുവരി 21 മാതൃഭാഷാദിനമായി ആചരിക്കുന്നവരാണ് മലയാളികളും. മലയാളികളുടെ സ്വന്തം ഭാഷയ്ക്കുവേണ്ടി പോരാടി മരിച്ചവരുടെ ചരിത്രം ഓർമ്മിക്കുന്ന ദിനമാണത്. ആഗോളവത്ക്കരണത്തോടെ തുറക്കപ്പെട്ട ലോക വിപണിയിൽ ജോലി സാധ്യത തേടി ഇംഗ്ലീഷ് പഠനത്തിന് പ്രാധാന്യമേറിയപ്പോഴാണ് ഭാഷാപഠനം അപ്രധാനമായി പലരും കണ്ടത്. ആശയവിനിമയത്തിന് അപ്പുറം കേവല സമൂഹത്തെയും ജീവിതത്തെയും പ്രതിഫലിപ്പിക്കുന്ന ഒന്നാണ് മലയാള ഭാഷ. പിറന്ന ഇടത്തിലെ ശുദ്ധമായ വെള്ളവും വെളിച്ചവും പോലെയൊന്ന്. ഇതിലൊന്ന് മാറ്റിവച്ചുള്ള വളർച്ച അപൂർണ്ണമായിരിക്കും. തിരിച്ചറിവുള്ളവർ അക്ഷരശുദ്ധിയോടെ കുട്ടികളുടെ മാതൃഭാഷാപഠനം ഏറ്റെടുക്കും. ഈയൊരു ഉദ്യമത്തിന് ചുക്കാൻ പിടിക്കാൻ സർക്കാർ അമാന്തം കാണിക്കരുത്.

# ബ്ലൂ അകോൺ ഐസിഐ ഏറ്റെടുക്കാൻ ഇൻഫോസിസ്

ഐടി സർവീസ് കമ്പനിയായ ഇൻഫോസിസ്, അമേരിക്കൻ ഡിജിറ്റൽ കസ്റ്റമർ കമ്പനിയായ ബ്ലൂ അകോൺ ഐസിഐയെ ഏറ്റെടുക്കുന്നു. ഏകദേശം 915 കോടിയുടെ ഇടപാടാണിത്. മാർക്കറ്റിംഗ് സർവീസ് കമ്പനിയായ വോംഗ്ഡൂഡിയും ഇൻഫോസിസ് ഏറ്റെടുത്തിരുന്നു. ബെറിങ്കർ ക്യാപ്പിറ്റലിന്റെ ഉടമസ്ഥതയിലുള്ള ബ്ലൂ അകോൺ ഐസിഐക്ക് ഏകദേശം 436 ലക്ഷം ഡോളറിന്റെ വരുമാനമുള്ള കമ്പനിയാണ്.

# വാണിജ്യ ആവിഷ്കാര സ്വാതന്ത്ര്യത്തിനായി ഐഎഎ

ഇന്ത്യൻ ഭരണഘടനയുടെ സെക്ഷൻ 19 (1) (എ) ൽ ഉറപ്പു നൽകുന്നതുപോലെ വാണിജ്യപരമായ ആവിഷ്കാരം പ്രകടിപ്പിക്കുന്നതിനും സ്വീകരിക്കുന്നതിനുമുള്ള മൗലികാവകാശത്തെ ശക്തിപ്പെടുത്തുകയും സംരക്ഷിക്കുകയും ചെയ്യേണ്ടതിന്റെ ആവശ്യകതയെക്കുറിച്ച് ഇന്റർനാഷണൽ അഡ്വർടൈസിംഗ് അസോസിയേഷന്റെ (ഐഎഎ) ഇന്ത്യ ചാപ്റ്റർ പ്രഭാഷണം നടത്തി.

വാണിജ്യ സംസ്കാരത്തിനും അഭിപ്രായ സ്വാതന്ത്ര്യത്തിനും സ്വയം നിയന്ത്രണം, ലിംഗസമത്വം എന്നിവയ്ക്കും ഐഎഎ എല്ലായ്പ്പോഴും നിലകൊള്ളുന്നു. ഈ മേഖലകളിലെ തങ്ങളുടെ അർത്ഥവത്തായ നിരവധി സംരംഭങ്ങൾ ആ പ്രതിബദ്ധതയ്ക്ക് സാക്ഷ്യം വഹിക്കുന്നു. മാർകോം വ്യവസായം എല്ലായ്പ്പോഴും സൗഹൃദത്തെ പ്രോത്സാഹിപ്പിക്കുന്ന സന്ദേശങ്ങൾ സൃഷ്ടിക്കുന്നു. പരസ്യ സന്ദേശങ്ങൾ ആശയവിനിമയം നടത്താനും രാജ്യത്തിന്റെ സാമ്പത്തിക പുനരുജ്ജീവനത്തിന് സംഭാവന നൽകാനും ബിസിനസുകൾക്ക് സുരക്ഷിതമായ അന്തരീക്ഷം നൽകിയിട്ടുണ്ടെന്ന് ഉറപ്പാക്കുന്നതിന് ആവശ്യമായ സ്ഥലങ്ങളിൽ മാതൃകാപരമായ നടപടി സ്വീകരിക്കണമെന്നും ബന്ധപ്പെട്ട സർക്കാരുകളോട് അഭ്യർത്ഥിച്ചിട്ടുണ്ട്.

# നിയമിതനായി



ഇന്ത്യൻ സൊസൈറ്റി ഓഫ് അഡ്വർടൈസേഴ്സ് (ഐഎസ്എ) ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ (സിഇഒ) ആയി സുശീൽ മാറ്റിയെ (Sushil Matey) നിയമിച്ചു. ഐഎസ്എയുടെ ചെയർമാനായി തിരഞ്ഞെടുക്കപ്പെട്ട ഗോദ്റെജ് കൺസ്യൂമർ പ്രൊഡക്ട്സ് സിഇഒയും സാർക്ക് സിഇഒയുമായ സുനിൽ കതാരിയ അഭിപ്രായപ്പെട്ടത് - പരസ്യവ്യവസായം പുതിയ സാധാരണ നിലയിലേക്ക് അതിവേഗം മാറുന്നതിനനുസരിച്ച് വ്യവസായത്തിന് മൊത്തത്തിൽ ശക്തമായ ഒരു മൂല്യബോധം സൃഷ്ടിക്കേണ്ടത് അത്യാവശ്യമാണ്. തങ്ങളുടെ പ്രാഥമിക ലക്ഷ്യം ഐഎസ്എയെ അതിനായി തയ്യാറാക്കുക എന്നതാണ്. അതിനാൽ ഞങ്ങളുടെ അംഗങ്ങൾക്കും സാഹോദര്യത്തിനും മതിയായ പിന്തുണ നൽകാൻ കഴിയും. ഡബ്ല്യു.എഫ്.എയുമായി ചേർന്ന് പ്രവർത്തിക്കാനും വ്യവസായത്തിൽ ആഗോള ബന്ധങ്ങൾ സൃഷ്ടിക്കാനും തങ്ങൾ ആഗ്രഹിക്കുന്നു.

# മലയാളത്തിന്റെ സ്വന്തം വി-നെക്സ്റ്റ്




ലോകത്തെമ്പാടുമുള്ള മലയാളികൾക്കായി ഒരു ഒടിടി പ്ലാറ്റ്ഫോം ഒരുങ്ങുന്നു. വി നെക്സ്റ്റ്. ലോഗോ പ്രകാശനം പ്രശസ്ത ചലച്ചിത്ര അഭിനേതാവ് പദ്മശ്രീ മധു നിർവഹിച്ചു. 2021 ജനുവരി-1 മുതൽ വി നെക്സ്റ്റ് സ്ട്രീമിങ്ങ് തുടങ്ങും.

ചലച്ചിത്രങ്ങൾ, വിനോദ, വിജ്ഞാന പരിപാടികൾ, റിയാലിറ്റി ഷോകൾ എന്നിവ വി നെക്സ്റ്റ് നൽകും. ഉപഭോക്താക്കളുടെ ദൈനംദിന ജീവിതത്തിൽ ഉപകാരപ്പെടുന്ന ഉള്ളടക്കവും, മൂല്യവർധിത സേവനങ്ങളും ഇതോടൊപ്പം ലഭ്യമാക്കും. ജനുവരി 1 മുതൽ ഗൂഗിൾ പ്ലേ സ്റ്റോറിലും, ആപ്പിൾ സ്റ്റോറിലും വി നെക്സ്റ്റ് ലഭിക്കും. യൂട്യൂബിലും, ഫേസ് ബുക്ക് അടക്കമുള്ള പ്ലാറ്റ്ഫോമുകളിലും ഉള്ളടക്കം നൽകുന്നവർക്ക് സൗജന്യമായി വി നെക്സ്റ്റ് ഉപയോഗിക്കാം.

# പരസ്യത്തിൽ ലിംഗസമത്വം പ്രോത്സാഹിപ്പിക്കുന്നു







പരസ്യത്തിൽ ലിംഗസമത്വം പ്രോത്സാഹിപ്പിക്കുന്നതിന് ഐഎഎ ഇന്ത്യ ചാപ്റ്ററും യുണിസെഫും സഹകരിക്കുന്നു. 2019 ൽ ഇന്ത്യയിൽ ഏറ്റവുമധികം ആളുകൾ കണ്ട 1000 ടിവി, ഡിജിറ്റൽ പരസ്യങ്ങളെ ഐഎഎ വിശകലനം ചെയ്തതിൽ നിന്നാണ് ഇത്തരമൊരു തീരുമാനം. കൂടുതൽ ഉത്തരവാദിത്തവും ലിംഗഭേദവും നൽകുന്ന പരസ്യ നയങ്ങൾക്കും പ്രയോഗങ്ങൾക്കും വേണ്ടി വാദിക്കുന്നതിന് ഇത് പ്രചോദനമായി. തെളിവുകളുടെയും തത്സമയ മൂല്യനിർണ്ണയത്തിന്റെയും അടിസ്ഥാനത്തിൽ ഇന്ത്യയിലെ പരസ്യങ്ങളിലെ ലിംഗ പ്രാതിനിധ്യത്തെക്കുറിച്ചുള്ള ഗവേഷണങ്ങളെ പിന്തുണയ്ക്കുന്നതിനായി യുണിസെഫും ഇന്ത്യ ചാപ്റ്റർ ഓഫ് ഇന്റർനാഷണൽ അഡ്വർടൈസിംഗ് അസോസിയേഷനും (ഐഎഎ) ഒരു പങ്കാളിത്തത്തിൽ ഏർപ്പെട്ടു.

ലിംഗഭേദങ്ങളും ധാരണകളും രൂപപ്പെടുത്തുന്നതിൽ മാർക്കറ്റിംഗ് ശക്തമായ പങ്ക് വഹിക്കുന്നുവെന്ന ധാരണയുടെ അടിസ്ഥാനത്തിലാണ് ഇത്. സ്ത്രീകളുടെയും പെൺകുട്ടികളുടെയും ശാക്തീകരണത്തെ സ്വാധീനിക്കാൻ കഴിയുന്ന ഒരു പ്രധാന ഉപകരണമാണ് പരസ്യം ചെയ്യൽ. മാറിക്കൊണ്ടിരിക്കുന്നതും വികസിച്ചുകൊണ്ടിരിക്കുന്നതുമായ പരസ്യങ്ങളുടെ പശ്ചാത്തലം പ്രത്യേകിച്ചും ചെറുപ്പക്കാർക്കിടയിൽ ലിംഗസമത്വ രീതികൾ പ്രോത്സാഹിപ്പിക്കുന്നതിന് വളരെയധികം പങ്കു വഹിക്കുന്നു.

## സോഷ്യോമാർക്ക് പുതിയ ബ്രാൻഡ് ഐഡന്റിറ്റി




ഡിജിറ്റൽ മാർക്കറ്റിംഗ് ഏജൻസിയായ സോഷ്യോമാർക്ക് തങ്ങളുടെ പുതിയ ബ്രാൻഡ് ഐഡന്റിറ്റി അനാവരണം ചെയ്തു, സമയവും വിപണിയിലെ മാറ്റങ്ങളും അനുസരിച്ച് ബിസിനസ്സ് പരിഷ്കരിക്കുന്നു. വിനോദ, എഫ്എംസിജി വ്യവസായത്തിൽ നിന്നുള്ള ബ്രാൻഡുകളുമായി ബന്ധപ്പെടുത്തുന്നതിലാണ് ഇപ്പോൾ ശ്രദ്ധ കേന്ദ്രീകരിക്കുന്നത്.

വ്യവസായത്തിനുള്ളിലെ അവരുടെ പ്രത്യയശാസ്ത്രങ്ങളിലേക്കും സമീപനത്തിലേക്കുമുള്ള ആദ്യപടിയാണ് പുതിയ ബ്രാൻഡ് ഐഡന്റിറ്റി. അടിസ്ഥാന പാരാമീറ്ററുകളേക്കാൾ സാമൂഹികമായ ഒരു വിജയമാണ് 'എസ്' എന്നതിന് പിന്നിലെ ആശയം. സുസ്ഥിരത ഉടനീളം നിലനിർത്തുന്നുവെന്ന് ഉറപ്പാക്കാൻ ഏജൻസി ആഗ്രഹിക്കുന്നു. ഓരോ ബ്രാൻഡും ക്ലയന്റ് സ്റ്റോറിയും ഓരോ കോണിലും എത്തുന്നുവെന്ന് ഉറപ്പാക്കാനാണ് അവർ ലക്ഷ്യമിടുന്നത്. അവരുടെ പ്രധാന ലക്ഷ്യം പ്രേക്ഷകരുമായി തടസ്സമില്ലാത്ത ബന്ധം സ്ഥാപിക്കുകയും സമാനതകളില്ലാത്ത സാമൂഹിക സാന്നിധ്യം നൽകുന്ന സിനർജിയെ ലക്ഷ്യം വയ്ക്കുകയും ചെയ്യുക എന്നതാണ്.

## നോക്കിയയുമായി കൈ കോർത്ത് വെറൈസൺ




മുൻനിര ടെലികോം സേവന ദാതാക്കളായ വെറൈസൺ പുതിയ പദ്ധതിക്കായി നോക്കിയയുമായി കൈ കോർക്കുന്നു. അന്താരാഷ്ട്ര തലത്തിലുള്ള വ്യവസായ സ്ഥാപനങ്ങൾക്ക് സ്വകാര്യ 5 ജി നെറ്റ്‌വർക്ക് ലഭ്യമാക്കുന്ന പദ്ധതിക്കായാണ് നോക്കിയയുമായി വെറൈസൺ കൈ കോർക്കുന്നത്. യൂറോപ്പിലേയും ഏഷ്യാ-പസഫിക് രാജ്യങ്ങളിലേയും വ്യവസായ സ്ഥാപനങ്ങൾക്ക് വേണ്ടിയാണ് അന്താരാഷ്ട്ര സ്വകാര്യ 5 ജി പ്ലാറ്റ്ഫോം നോക്കിയയുമായി ചേർന്ന് വെറൈസൺ ഒരുക്കുന്നത്.

ഈ പദ്ധതി നടപ്പിലാക്കുന്നത് വഴി സ്വകാര്യ വ്യവസായ സ്ഥാപനങ്ങൾക്ക് അവരുടെ സ്വകാര്യ മേഖലാ പരിധിയിൽ സ്വകാര്യ 5G നെറ്റ്‌വർക്ക് ലഭ്യമാക്കാൻ സാധിക്കും. അതിവേഗത്തിൽ വിവരകൈമാറ്റത്തിന് ഇത് വ്യവസായ സ്ഥാപനങ്ങളെ സഹായിക്കും. മറ്റ് പബ്ലിക് നെറ്റ്‌വർക്കുകളെ ആശ്രയിക്കേണ്ട കാര്യം ഇതോടെ ഈ പദ്ധതിയുടെ ഭാഗമാകുന്ന വ്യവസായ സ്ഥാപനങ്ങൾക്ക് ഇല്ലാതാകും.

## TAM മീഡിയ CRISP ആരംഭിക്കുന്നു

ബ്രാൻഡ് പെർഫോർമൻസിനെ വിശകലനം ചെയ്യുന്നതിനു സഹായകരമായ ഒരു ഉപകരണമെന്ന നിലയിൽ Consumer Reviews & Influencer Sentiments (CRISP)നെ അവതരിപ്പിക്കുകയാണ് TAM Media. ഇന്ത്യൻ മാർക്കറ്റിലെ ഉപഭോക്താക്കളുടെ വൈകാരിക സമീപനങ്ങളെ അളക്കുവാൻ കഴിയുന്ന രീതിയിലാണ് ഇത് തയാറാക്കിയിരിക്കുന്നത്. ഓരോ പ്രോഡക്ടും ഉപഭോക്താവിനെ എങ്ങനെയൊക്കെ സ്വാധീനിക്കുമെന്ന് ഇതുവഴി കണ്ടെത്താനാകും. യഥാർത്ഥ ഉപഭോക്തൃ അവലോകനങ്ങൾ / വികാരങ്ങൾ മനസിലാക്കുന്നതിനും ഉപഭോക്തൃ ഉൽപ്പന്ന കണക്റ്റ് വർദ്ധിപ്പിക്കുന്നതിനും വിപണനക്കാർക്കായി ഉൽപ്പന്നം പ്രത്യേകം രൂപകൽപ്പന ചെയ്യാനുമായി മാർക്കറ്റ് റിസർച്ച് കമ്പനിയായ റെവ്യൂസുമായി TAM പങ്കാളികളാകുന്നു. തന്മൂലം AI അടിസ്ഥാനമാക്കിയുള്ള ഡാഷ്ബോർഡ് ഉപയോക്താക്കൾക്ക് ലഭ്യമാക്കും.

ഈ AI അടിസ്ഥാനമാക്കിയുള്ള വിശകലനം യഥാർത്ഥ ഡാറ്റ സ്ഥിതിവിവരക്കണക്കുകളും ഉപയോക്തൃ വികാരങ്ങളുടെ വിശകലനങ്ങളും നൽകും. ഒന്നിലധികം ഇ-കൊമേഴ്സ് പോർട്ടലുകളിലുടനീളമുള്ള ഉപഭോക്തൃ വികാരം ഇത് ട്രാക്കുചെയ്യും, കൂടാതെ ഡാറ്റ ഡീകോഡ് ചെയ്യുകയും തീരുമാനങ്ങൾ എടുക്കാൻ സഹായിക്കുന്ന വിവരങ്ങൾ നൽകാൻ വിപണനക്കാരെ സഹായിക്കുകയും ചെയ്യുന്നു. മനുഷ്യന്റെ പക്ഷപാതിത്വവും ധാരണയും ഉപയോഗിച്ച് അനലൈസർ ഉപകരണം നിയന്ത്രിതമല്ല. ഇത് അവലോകനങ്ങൾ, അഭിപ്രായങ്ങൾ, സന്ദേശങ്ങൾ എന്നിവ ട്രാക്കുചെയ്യുകയും ചെയ്യുന്നു.

വിപണനക്കാരുടെ ബിസിനസ്സിൽവളരെയധികം ആവശ്യമുള്ള മികച്ച വിശകലന വൈദഗ്ദ്ധ്യം സൃഷ്ടിക്കുന്നതിനും ഉൽപ്പന്ന ഉപയോഗം വിശകലനം ചെയ്യുന്നതിനും ഫീഡ്ബാക്കുകളെ അടിസ്ഥാനമാക്കി ഉൽപ്പന്ന / സേവന മെച്ചപ്പെടുത്തലിന്റെ മേഖലകൾ തിരിച്ചറിയുന്നതിനും CRISP സഹായിക്കുമെന്ന് ടിഎഎം മീഡിയ റിസർച്ചിന്റെ ചീഫ് എക്സിക്യൂട്ടീവ് ഓഫീസർ എൽ.വി.കൃഷ്ണൻ അഭിപ്രായപ്പെട്ടു.

## ഭക്ഷ്യ സുരക്ഷാ ഓൺലൈൻ പ്ലാറ്റ്ഫോം

നവംബർ 1 മുതൽ രാജ്യത്തുടനീളം ക്ലൗഡ് അധിഷ്ഠിതവും നവീകരിച്ചതുമായ ഭക്ഷ്യസുരക്ഷാ കംപ്ലയിൻസ് ഓൺലൈൻ പ്ലാറ്റ്ഫോം ആരംഭിക്കാൻ ഫുഡ് സേഫ്റ്റി ആൻഡ് സ്റ്റാൻഡേർഡ് അതോറിറ്റി ഓഫ് ഇന്ത്യ (എഫ്എസ്എസ്എഐ) തീരുമാനിച്ചു. ഇതിനായി ഫുഡ് സേഫ്റ്റി കംപ്ലയിൻസ് സിസ്റ്റം (ഫോസ്കോസ്) എന്നറിയപ്പെടുന്ന പുതിയ സംവിധാനം പ്രവർത്തനമാരംഭിച്ചു. ജൂൺ മുതൽ ഒമ്പത് സംസ്ഥാനങ്ങളിലും കേന്ദ്രഭരണ പ്രദേശങ്ങളിലും ഇതിന്റെ പ്രവർത്തനം നടക്കുന്നുണ്ട്.

# പരസ്യദാതാക്കൾക്കായി ASCI നിർദേശങ്ങൾ




ഒരു ട്രെൻഡ്സെറ്റിംഗ് പ്രസ്ഥാനത്തിൽ, കോവിഡ് – 19 അനുബന്ധ പരസ്യത്തിനായി ഒരു പരസ്യ ചട്ടക്കൂട് ദി അഡ്വർടൈസിംഗ് സ്റ്റാൻഡേർഡ് കൗൺസിൽ ഓഫ് ഇന്ത്യ (ASCI) പ്രഖ്യാപിച്ചു. പകർച്ചവ്യാധിയായ കോവിഡ് 19നെ പ്രതിരോധിക്കാൻ കഴിയുമെന്ന രീതിയിൽ തെറ്റിദ്ധാരണ പരത്തുന്ന പരസ്യങ്ങളെ നിയന്ത്രിക്കുന്നതിന് ലക്ഷ്യംവെച്ചാണിത്. പല ബ്രാൻഡുകളും ഉന്നയിക്കുന്ന അവകാശവാദങ്ങൾ തെറ്റിദ്ധാരണ പരത്തുന്നതാണെന്ന് സംശയിക്കപ്പെടുന്നു.

കൊറോണ വൈറസ് (കോവിഡ് -19)നെ നശിപ്പിക്കുകയോ നീക്കം ചെയ്യുകയോ ചെയ്യുന്നത് എന്ന് പരസ്യങ്ങളിൽ നിന്ന് ഒഴിവാക്കാൻ ബ്രാൻഡുകൾക്ക് നിർദ്ദേശം നൽകിയിട്ടുണ്ട്. പരസ്യദാതാക്കളെ വസ്തുതകൾ വളച്ചൊടിക്കുകയോ ഉപഭോക്താക്കളെ തെറ്റിദ്ധരിപ്പിക്കുകയോ ചെയ്യുന്നതിൽ നിന്ന് തടയേണ്ടതുണ്ട്.

കൊറോണ വൈറസ് (കോവിഡ് -19) ബാധിക്കാനുള്ള സാധ്യത കുറയ്ക്കുമെന്നോ അല്ലെങ്കിൽ അതിനെതിരെ പ്രതിരോധശേഷി നേടുമെന്നോ നേരിട്ടോ അല്ലാതെയോ അവകാശവാദങ്ങൾ ഉന്നയിക്കുമ്പോൾ പരസ്യദാതാക്കൾ പ്രത്യേകിച്ചും ജാഗ്രത പാലിക്കാൻ നിർദ്ദേശിക്കുന്നു. കൊറോണ വൈറസിനെതിരായുള്ള പ്രതിരോധശേഷി അല്ലെങ്കിൽ ചികിത്സയുടെ അവകാശവാദം സ്ഥിരീകരിക്കാൻ അവർക്ക് കഴിയണം.

ശരീരത്തിൽ ആന്തരികമായി ഉപയോഗിക്കാത്തതോ ശരീരങ്ങളിൽ പ്രയോഗിക്കാത്തതോ ആയ ഉൽപ്പന്നങ്ങൾ, അതായത്, ഡ്രഗ് & കോസ്മെറ്റിക് ആക്റ്റിന് കീഴിൽ ലൈസൻസ് ആവശ്യമില്ലാത്ത, ക്ലെയിം-സപ്പോർട്ട് ഡാറ്റ ഇല്ലെങ്കിൽ കൊറോണ വൈറസിനെ തടയുക, പ്രതിരോധശേഷി അല്ലെങ്കിൽ ചികിത്സ എന്നിവ സംബന്ധിച്ച് ക്ലെയിമുകൾ നടത്തുമ്പോൾ പ്രത്യേകിച്ചും ജാഗ്രത പാലിക്കണം. കൂടാതെ, ആയുർവേദ, യുനാനി, സിദ്ധ, ഹോമിയോപ്പതി ഉൽപ്പന്നങ്ങളുടെയും സേവനങ്ങളുടെയും പരസ്യദാതാക്കൾ കൊറോണ വൈറസ് (കോവിഡ് -19) പരസ്യങ്ങളിൽ 2020 ഏപ്രിൽ 1 ലെ ആയുഷ് മന്ത്രാലയത്തിന്റെ ഉത്തരവ് പാലിക്കാൻ നിർദ്ദേശിക്കുന്നു.

ഉപഭോക്താക്കളെ സംരക്ഷിക്കുന്നതിനും പരസ്യത്തിന് ഉയർന്ന നിലവാരം ഉറപ്പാക്കുന്നതിനുമാണ് ഈ നിർദ്ദേശങ്ങൾ.

# ഇന്റർബ്രാൻഡ് റിപ്പോർട്ട് 2020

ബിസിനസുകളിൽ കാര്യമായ സ്വാധീനം ചെലുത്തിയ പകർച്ചവ്യാധികൾക്കിടയിൽ ആഗോള ഇന്റർബ്രാൻഡ് 2020 റാങ്കിംഗ് പുറത്തിറക്കി. കഴിഞ്ഞ 12 മാസത്തിനിടെ സോഷ്യൽ മീഡിയയും കമ്മ്യൂണിക്കേഷൻ ബ്രാൻഡുകളും മികച്ച പ്രകടനം കാഴ്ചവച്ചു. ഇൻസ്റ്റാഗ്രാം (#19), യൂട്യൂബ് (# 30), സൂം (# 100) എന്നിവ ആദ്യമായി റാങ്കിംഗിൽ മുൻപിലെത്തി. 12,785 ദശലക്ഷം യുഎസ് ഡോളർ ബ്രാൻഡ് മൂല്യവുമായി ടെസ്‌ല (#40) സ്ഥാനത്തെത്തി. 2017 ലെ മികച്ച ആഗോള ബ്രാൻഡുകളുടെ പട്ടികയിൽ ഇടം നേടിയവയാണ് ഇവയെല്ലാം.

പകർച്ചവ്യാധികൾക്കിടയിൽ മാധ്യമ കമ്പനികളും വിജയം കണ്ടു. സോഫ്ട്ടിഫൈ (# 70), ബ്രാൻഡ് മൂല്യം 52 ശതമാനം വർദ്ധിച്ച് റാങ്കിംഗിൽ 22 സ്ഥാനത്തേക്ക് ഉയർന്നു, നെറ്റ്ഫ്ലിക്സ് 41 ശതമാനം വർദ്ധനയോടെ # 41 ലേക്ക് ഉയർന്നു.

പട്ടികയിലെ ആദ്യ പത്തിൽ ആമസോൺ മികച്ച പ്രകടനം കാഴ്ചവെക്കുകയും #2 റാങ്കിലെത്തുകയും ബ്രാൻഡ് മൂല്യം 60 ശതമാനം വർദ്ധിപ്പിക്കുകയും ചെയ്തു. ആപ്പിൾ പട്ടികയിൽ ഒന്നാം സ്ഥാനം നിലനിർത്തിയപ്പോൾ മൈക്രോസോഫ്റ്റ് (# 4) ഗൂഗിളിനെ മറികടന്ന് മൂന്നാം സ്ഥാനത്തെത്തി. 2012 ന് ശേഷം ആദ്യമായാണ് ഗൂഗിൾ ആദ്യ മൂന്ന് സ്ഥാനങ്ങളിൽ നിന്ന് പുറത്തായത്. അതേസമയം 5 -ാം സ്ഥാനത്തുള്ള സാംസങ് ആ സ്ഥാനം നിലനിർത്തി.

# സിലിൻക്സിനെ വാങ്ങാൻ എഎംഡി




കമ്പ്യൂട്ടർ പ്രോസസർ ചിപ് നിർമ്മാതാക്കളായ അഡ്വാൻസ്ഡ് മൈക്രോ ഡിവൈസസ് തങ്ങളുടെ എതിരാളിയായ സിലിൻക്സിനെ ഏറ്റെടുക്കുന്നു.

35 ബില്യൺ ഡോളറിന്റെ ഇടപാട് 2021 അവസാനത്തോടെ എഎംഡി നടപ്പാക്കുമെന്ന് പ്രതീക്ഷിക്കുന്നു. പേഴ്സണൽ കമ്പ്യൂട്ടർ ബിസിനസ്സിലെ സെൻട്രൽ പ്രോസസർ യൂണിറ്റുകൾക്ക് (സിപിയു) ഇന്റലിന്റെ മുഖ്യ എതിരാളിയാണ് എഎംഡി. ചീഫ് എക്സിക്യൂട്ടീവ് ലിസ സു 2014 ൽ എഎംഡി ഏറ്റെടുത്തതിനുശേഷം, ഇന്റർനെറ്റ് അധിഷ്ഠിത ആപ്ലിക്കേഷനുകളും സേവനങ്ങളും ശക്തിപ്പെടുത്തുന്നതും ആർട്ടിഫിഷ്യൽ ഇന്റലിജൻസ്, അഞ്ചാം തലമുറ ടെലികമ്മ്യൂണിക്കേഷൻ നെറ്റ് വർക്കുകൾ എന്നിവയുടെ കരുത്ത് പകരുന്നതുമായ ഡാറ്റാ സെന്ററുകളുടെ അതിവേഗം വളരുന്ന ബിസിനസ്സിൽ ഇന്റലിനെ വെല്ലുവിളിക്കുന്നതിൽ അവർ ശ്രദ്ധ കേന്ദ്രീകരിച്ചു. വീഡിയോകൾ കംപ്രസ്സുചെയ്യുകയോ ഡിജിറ്റൽ എൻക്രിപ്ഷൻ നൽകുകയോ പോലുള്ള പ്രത്യേക ജോലികൾ വേഗത്തിലാക്കാൻ സഹായിക്കുന്ന പ്രോസസറുകളുമായി സിലിൻക്സ് പ്രവർത്തിക്കുന്നു. ഇവരുടെ എതിരാളിയായ ആൽറ്റെറ കോർപ്പ് 2015 ൽ 16.7 ബില്യൺ ഡോളറിന് ഇന്റൽ ഏറ്റെടുത്തിരുന്നു. അക്കാലത്ത് ഇന്റലിന്റെ എക്കാലത്തെയും വലിയ ഇടപാടായിരുന്നു ഇത്.

# യമഹ ആമസോണുമായി കൈകോർക്കുന്നു

ജാപ്പനീസ് ഇരുചക്ര വാഹന നിർമ്മാതാക്കളായ യമഹ മോട്ടോർ ഇന്ത്യ ഇ-ഷോപ്പിംഗ് സൈറ്റായ ആമസോണുമായി കൈകോർക്കുന്നു. ഓൺലൈൻ സ്റ്റോറിലേക്ക് ലോഗിൻ ചെയ്യുന്നവർക്ക് മോട്ടോർ സൈക്കിളുകൾക്കും സ് കൂട്ടറുകൾക്കുമുള്ള നിരവധി ആക് സസറികളും റൈഡറുകൾക്കുള്ള വസ്ത്രങ്ങളും ഇതിലൂടെ ലഭ്യമാകുമെന്ന് കമ്പനി അറിയിച്ചതായി ബിസിനസ് സ്റ്റാൻഡേർഡ് റിപ്പോർട്ട് ചെയ്തു. ടി-ഷർട്ടുകൾ, ജാക്കറ്റുകൾ, റൈഡിംഗ് ഗ്ലൗസുകൾ, ക്യാപ്സ്, പോളോ ഷർട്ടുകൾ തുടങ്ങിയവയാണ് വസ്ത്രങ്ങളുടെ പട്ടികയിൽ ഉൾപ്പെടുന്നത്. ടാങ്ക് പാഡുകൾ, ബൈക്ക് കവർ, സീറ്റ് കവർ, യുഎസ്ബി മൊബൈൽ ചാർജർ, എഞ്ചിൻ ഗാർഡ്, സ്കിഡ് പ്ലേറ്റ്, ഫ്രെയിം സ്ലൈഡർ, സ്കൂട്ടർ ഗാർഡ് സെറ്റും ഇതോടൊപ്പം ലഭ്യമാക്കിയിട്ടുണ്ട്.

## the other truth



# Is he gone ?

So Mie

By the time this article is published, most probably, the world will have heaved a sigh of relief. Or, a sigh of despair.

The epicenter of that sigh will be America. The cause: US Presidential Election 2020. If the people of that free nation trump Trump's second bid to the most powerful office in the world, I will thank them like millions of others. Instead, if they continue to be fooled by his disgusting showmanship, alas, America, thy children and children's children will not forgive your sin and stupidity!

You'd wonder why I oppose Trump that much. Well, I have plenty of reasons. For starters, he's a divider by all standards, not at all fit to lead a country whose very name has the spirit of unity etched in it. He pitted people against people: blacks against whites, residents against immigrants, rich against poor, Christians against Muslims, urbanites against villagers, men against women. Division has been his tool, his strategy.

Second, he runs off at the mouth about anybody and anything. He has made profanity official in presidential talk. The other day, the world heard him refer to a group of mediapersons as 'dumb bastards'. Not in his private room, not among his fawning cohorts, nor in a drunken stupor. He uttered those swear words in public, into a microphone, at a campaign rally. Of course, his crunk supporters cheered him. They comprise mostly non-college-educated supremacist whites who harbor deep-brewing hatred towards all except themselves.

Third, he is an intentional liar. He has no qualms about denying something he said the other day. He would lie about anybody and anything just to win an argument or gain an unfair advantage. Like the new clan of internet illuminati, he takes to twitter to settle scores. And he tweets like a retard with a childish flair.

Four, he's ill-informed and short on knowledge but thinks he knows everything. More alarmingly, he has the audacity to force his dwarfish knowledge on others. This makes him a clown. His gaffes and bloopers are fodder for lightweight political discussions and TV shows.

Five, he has primeval mannerisms and awkward gestures. His smirks and sneers and frowns and pouts and gnashing all resemble at best those of a monkey caught in a blob of glue. But I must admit, his constantly dividing hand movement, while he speaks, does justice to his true divisive character. I must tick the honesty box for him in this regard.

Six, he's silly. And when you entrust a silly person with a serious role, you engender a dangerous crossbreed. That's the gravest mistake the Americans did in 2016. They gave a silly person the opportunity to assume that he was a serious person.

Seven, he's unbearably ego-centric. He doesn't like America – he said he would leave the country if he loses the election. He doesn't like the people of America – he said those citizens who oppose him should be thrown out of the country. He doesn't like intelligent professionals – he said the likes of the celebrated Dr Fauci are idiots.

Eight, he's belligerent and mean. He doesn't enjoy peaceful times. He always looks for someone to pick on and engage in verbal brawls with, like a half-witted bully. He's always angry and grumpy like a constipated old man.




Nine, he lacks gravitas. Besides, being devoid of dignity, he lacks the courage to admit mistakes. Worse still, when something goes wrong, he either glosses it over or blames it all on others.

Ten, he invents his own science. And this has a more disastrous effect than mere policy blunders. In the early days of the covid outbreak, he said injecting disinfectants might work. What advice could be more deadly than that!

Then, he creates fake fear. Like all cunning dictators, he warns people of some evil forces lurking behind them and dons the mantle of the messiah: the one who can save them. He prophecies doom if he's not elected again. He supports the spread of conspiracy theories such as QAnon that discredit his opponents. He secretly enjoys and promotes fake stories on social media that glorify him.

And then, he tends to ally himself with like-minded counterparts around the world. Again, this is what all fascists do: they hunt in packs and share the kill.

I could go on.

But is he still around? Or sent packing?

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

EFFECTIVE ADCOM 2020 November. Date of publication 01/11/2020
RNI Reg. No. KERBIL/2014/64776, Registered. Reg. No. KL/KTM/113/2019-21, Price: Rs. 50/-



# ലക്ഷത്തിലേറെ വായനക്കാരുമായി* ദേശാഭിമാനി വളർച്ചാനിരക്കിൽ No.1 ആയി തുടരുന്നു!

ഇന്ത്യൻ റീഡർഷിപ്പ് സർവ്വേയുടെ ക്വാർട്ടർ 2ലെ കണക്കുകൾ പ്രകാരം കേരളത്തിലെ മലയാളഭാഷാ ദിനപത്രങ്ങളിൽ, വായനക്കാരുടെ എണ്ണത്തിലെ വളർച്ചയിൽ ദേശാഭിമാനി ഒന്നാമതായി തുടരുന്നു. 2017–19 കാലയളവിൽ 20% വർദ്ധനയോടെ 11 ലക്ഷത്തിലേറെ പുതിയ വായനക്കാരെയാണ് ദേശാഭിമാനിക്ക് ലഭിച്ചിട്ടുള്ളത്. ഇതോടെ ആകെ വായനക്കാരുടെ എണ്ണം 66.11 ലക്ഷമായി ഉയർന്നിരിക്കുന്നു.

**പ്രിയ വായനക്കാർക്ക് ഹൃദയം നിറഞ്ഞ നന്ദി!**

*Source: IRS 2019 Q2*
**Total Readership (TR)*

**ദേശാഭിമാനി**
പ്രബുദ്ധ കേരളത്തിന്റെ ശബ്ദം